മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

2005



# മലങ്കരസഭ

MALANKARASABHA

ഡിസംബർ

വിശുദ്ധ
മാർത്തോമ്മാ ശ്ലീഹായുടെ
സിംഹാസനത്തിൽ
ആരൂഢനായിരിക്കുന്ന
പൗരസ്ത്യ കാതോലിക്കായും
മലങ്കര മെത്രാപ്പോലീത്തായുമായ
നി. വ. ദി. മ. മ. ശ്രീ.
മോറാൻ മോർ ബസേലിയോസ്
മാർത്തോമ്മാ ദിദിമോസ്
പ്രഥമൻ ബാവാ

ക്രിസ്മസ്, പുതുവത്സര ആശംസകൾ

May We continue to seek your divine love blessings, intervention and protection to mankind to achieve world peace and unity.



In ever loving memory of our beloved father who protects and guids us day and night through our lives.



GEORGE VARUGHESE,
VINCY VARUGHESE &
DENNIS GEORGE - VENGAZHIYIL

# മലങ്കരസഭ

ലക്കം 12, പുസ്തകം 61
ഡിസംബർ 2005






## വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

# ഉൾത്തുടിപ്പുകൾ


**എഡിറ്റോറിയൽ**

4 പുതിയ അമരക്കാരനിൽ ഉറച്ച വിശ്വാസത്തോടെ
- ഫാ. ഡോ. ജോൺ പണിക്കർ

6 മഹാപുരോഹിത സന്ദേശം

**ലേഖനങ്ങൾ**

7 സ്ഥിതപ്രജ്ഞനായ അഭിനവ കാതോലിക്കാബാവാ
- ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

11 പൗരസ്ത്യ കാതോലിക്കാ - ഭാരത മേലദ്ധ്യക്ഷന്മാരിൽ ഒന്നാമൻ..
- ഫാ. ഡോ. ഒ. തോമസ്

15 പ. ദിദിമോസ് പ്രഥമൻ ബാവാ - മാർത്തോമ്മാ ശ്ലീഹായുടെ...
- ഫാ. ഡോ. കെ. എം. ജോർജ്

17 H. H. Baselius Marthoma Mathews II....
- Prof. John Mathew

19 അനന്യം ഈ അഭിഷേകം
- എം. കുര്യൻ തോമസ്

24 The Divinity of Jesus Christ
- Mathews Barnabas Metropolitan

36 തടാകാശ്രമം: സപ്തതിയുടെ സന്തോഷ സാഗരത്തിൽ
- കെ. വി. മാമ്മൻ

38 ഐക്യദീപം നവംബർ ലക്കത്തോട്
- ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്

40 കണ്യാട്ടുനിരപ്പുപള്ളി : സുപ്രീംകോടതി ശരിവച്ച.....
- അഡ്വ. സജി കൊടുവത്ത്

49 പ. പരുമല തിരുമേനിയുടെ ഉപദേശശതകം തുടർച്ച....
- ഫാ. ഡോ. ജേക്കബ് കുര്യൻ

ധ്യാനപംക്തി, വിശ്വാസപാഠം, ബൈബിൾ പദപ്രശ്നം, ബാലസഭ, വാർത്തകൾ, സൺഡേസ്കൂൾ വാർത്തകൾ



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



# പുതിയ അമരക്കാരനിൽ ഉറച്ച വിശ്വാസത്തോടെ

**താ**ൻ ജീവിക്കുന്ന കാലത്തിന്റെയും താനുൾപ്പെടുന്ന സമൂഹത്തിന്റെയും സ്പന്ദനങ്ങൾ ഒറ്റയ്ക്കു വിളിച്ചറിയിക്കേണ്ടിവരുന്ന ചില മനുഷ്യരുണ്ട്. വിശേഷാൽ നേതൃത്വം ഏൽപ്പിക്കപ്പെടുന്നവർ! വാഗ്വിലാസത്തിന്റെയും പ്രത്യയ ശാസ്ത്രവൽക്കരണത്തിന്റെയും സമരപ്രഖ്യാപനങ്ങളുടെയും വ്യൂഹങ്ങൾക്കുള്ളിൽ വസ്തുതകൾ തമസ്ക്കരിക്കപ്പെടുകയും വിഭാഗീയത ശാശ്വതവൽക്കരിക്കപ്പെടുകയും ചെയ്യുന്ന പരിസരത്തിലാണ് മലങ്കരസഭ പുതിയ ഇടയന്റെ തണലിലേക്കു കയറിയിരിക്കുന്നത്. താബോറിലെ തപസ്സിന്റെയും ഹെർമ്മോനിലെ നിരന്തര പ്രാർത്ഥനയുടെയും തേജസ്സ് തുളുമ്പുന്ന മുഖശ്രീയോടെ തോമസ് മാർ തീമോത്തിയോസ് പിതാവ് മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന നാമത്തിൽ പ. സഭാനൗകയുടെ അമരക്കാരനായി കരേറിയപ്പോൾ തന്റെ ദൗത്യത്തെക്കുറിച്ചുള്ള ഉത്തമ ബോധ്യമായിരിക്കും അദ്ദേഹം ഉള്ളിൽ വഹിച്ചിരിക്കുന്നത്.

ആത്മീയ തീർത്ഥാടകനും പ്രകാശഗോപുരവുമായിരിക്കുന്ന പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ പിൻഗാമിയായി അവരോധിക്കപ്പെട്ടിരിക്കുന്ന പ. ദിദിമോസ് പിതാവ് ചെയ്യാൻ സാധിക്കുന്നത് പറയുകയും പറയുന്നതിനനുസൃതമായി പ്രവർത്തിക്കുകയും ചെയ്യുന്ന മഹാപുരോഹിതനാണ്. മലങ്കരസഭ അദ്ദേഹത്തിൽ ഏറെ പ്രതീക്ഷകൾ അർപ്പിക്കുന്നു. പ. പിതാവിന്റെ ശ്രദ്ധ ആവശ്യം പതിയേണ്ട ചില സാഹചര്യങ്ങൾ കുറിക്കുന്നു:-

i) മലങ്കര മെത്രാപ്പോലിത്താ സഭാ ഭരണഘടനയിലെ കേന്ദ്രബിന്ദുവാണ്.

ഭദ്രാസനങ്ങൾ ഭരണഘടനാനുസൃതം മലങ്കര മെത്രാപ്പോലീത്തായോടുള്ള വിധേയത്വം പുലർത്തണം. ഇടവകകളും ഭദ്രാസന കേന്ദ്രങ്ങൾ വഴി മലങ്കര മെത്രാപ്പോലീത്തായോട് വിധേയത്വത്തിൽ ആയിരിക്കണം. സഭാ ഭരണഘടന ഉറപ്പിക്കുന്ന ഈ സത്യം വികലമാക്കുന്ന ചില പ്രവണതകൾ അടിമുതൽ മുടി വരെ എല്ലാ രംഗങ്ങളിലും ഒളിഞ്ഞും തെളിഞ്ഞും വരുന്നതിനാൽ വിഭാഗീയതയും അതുമൂലമുള്ള അരാജകത്വവും സഭാസാക്ഷ്യത്തിനു മങ്ങലേൽപ്പിക്കുന്നു. ഭരണഘടനാനുസൃതം രൂപം കൊണ്ടിട്ടുള്ള ഭരണസമിതികൾ പരസ്പര വിശ്വാസത്തോടെ മലങ്കരസഭ എന്ന കാഴ്ചപ്പാടിൽ ചുമതലകൾ നിർവ്വഹിക്കണം.

ii) മലങ്കരസഭയുടെ തനിമയും ഉൾഭരണസ്വാതന്ത്ര്യവും ഉറപ്പിക്കുന്നതിന് കോടതിവിധികളും വ്യവഹാരങ്ങളും സഹായകമായിട്ടുണ്ട്. എന്നാൽ, സമീപകാല സംഭവങ്ങൾ കോടതി വ്യവഹാരങ്ങളുടെയും വിധികളുടെയും സാധുതയെ ചോദ്യം ചെയ്യുന്ന രീതിയിലുള്ളവയാണ്. 'കോടതിവിധികൾ പരിഹാരമല്ല' എന്ന വിഘടിതവിഭാഗത്തലവന്റെ പ്രസ്ഥാവനകളും അതിന് സർക്കാരും മാധ്യമങ്ങളും ഇതരസഭകളും നൽകുന്ന ഒത്താശകളും കൗശലത്തിന്റേതാണെന്ന് മനസ്സിലാക്കുവാൻ വിശ്വാസികൾക്കു സാധിക്കുന്നില്ല. കോടതിവിധികൾ ഉണ്ടാകുന്നതിലെ കാലതാമസം, ഉണ്ടാകുന്ന വിധികൾ നടപ്പിലാക്കുവാൻ മടിക്കുന്ന സർക്കാരുകൾ, സഭയിലെ കേസ് നടത്തിപ്പുകാരുടെ നിഷ്ക്രീയത, ഇങ്ങനെ പലതും സഭാ മക്കളുടെ ചിന്താക്കുഴപ്പത്തിന് കാരണങ്ങളാണ്. ഇവയ്ക്കു പരിഹാരമുണ്ടാകണം! മലങ്കരസഭ എന്തിനുവേണ്ടി നിലകൊള്ളുന്നു എന്ന സത്യം ഉറപ്പിക്കുകയും അതോടൊപ്പം ദൈവസ്നേഹം പങ്കിടലിന്റെ അനുഭവമാക്കി വിട്ടുവീഴ്ചകൾ ആവശ്യമായിടത്ത് അപ്രകാരമുള്ള സംവിധാനങ്ങൾ ഉണ്ടാക്കുകയും ചെയ്യണം.

iii) സഭയിലെ പല ആഭ്യന്തര പ്രശ്നങ്ങളും പരിഹരിക്കപ്പെടാതെ തുടരുന്നത് വിശ്വാസികളുടെ മനോബലം തകരുന്നതിനു കാരണമാകുന്നു. പ്രാദേശിക തലങ്ങളിൽ ഉണ്ടാകുന്ന പ്രശ്നങ്ങളുടെ പരിഹാരത്തിന് പ്രാദേശിക തലത്തിൽതന്നെ സംവിധാനങ്ങൾ രൂപ

പ്പെടുത്തണം. സഭയുടെ ആരാധനാ രീതികൾ, ആരാധനാ സമയമാറ്റങ്ങൾ എന്നിവ സംബന്ധിച്ചും വ്യക്തമായ നിർദ്ദേശങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.

iv) പ. കാതോലിക്കാബാവാ ആത്മശിക്ഷണത്തിന്റെയും അച്ചടക്കത്തിന്റെയും പ്രധാനാചാര്യനാണ്. സഭയിൽ അച്ചടക്കരാഹിത്യം ഉണ്ടാകുന്നത് പ. പിതാവിന് അസ്വസ്ഥത നൽകും. വ്യക്തികളുടെ സ്വാതന്ത്ര്യത്തിനും സ്വാശ്രയ വളർച്ചയ്ക്കുമൊക്കെ പ്രാധാന്യമുണ്ടെങ്കിലും അച്ചടക്കം പാലിച്ചെങ്കിലേ പറ്റുകയുള്ളു. ചിലരുടെ വ്യക്തിഗത വിഷയങ്ങളിൽ നിന്നു ജനിക്കുന്ന പകയും വിദ്വേഷവും സഭയെ ആക്ഷേപിക്കുവാനും ശിഥിലീകരിക്കുവാനും ഉപയോഗിക്കുമ്പോൾ ജനാധിപത്യ മര്യാദകൾ ലംഘിക്കപ്പെടും. ആരോഗ്യകരമായ വിമർശനങ്ങൾ നല്ലതാണെങ്കിലും വൈരനിര്യാതന ബുദ്ധിയോടെ നടത്തുന്ന 'തേജോവധ സംസ്ക്കാരം' ദൈവജനത്തിന്റെ ധാർമ്മികതയെ നഷ്ടപ്പെടുത്തുന്നതാണ്.

v) സാമൂഹിക പ്രതിസന്ധികളോടുള്ള ക്രീയാത്മക പ്രതികരണം അത്യാവശ്യമാണ്. ന്യൂനപക്ഷാവകാശ സംരക്ഷണത്തിനുവേണ്ടി മലങ്കരസഭയുടെ അദ്ധ്യക്ഷന്മാരെ മുമ്പിൽ നിർത്തി കാര്യം നേടുന്ന രീതി കേരളത്തിലെ ക്രൈസ്തവ സമൂഹങ്ങളുടെയിടയിൽ ഉണ്ടെങ്കിലും ക്രൈസ്തവ സഭകളുടെയോ അവയിലെ അംഗങ്ങളുടെയോ അനാവശ്യ ഇടപെടലുകൾ മൂലം സമൂഹത്തിൽ ഉണ്ടാകുന്ന പ്രശ്നങ്ങളോടു ക്രീയാത്മക പ്രതികരണം നടത്തുവാൻ ആരും തയ്യാറാകുന്നില്ല. വിഷയങ്ങളുടെ പ്രസക്തിയും പ്രതികരണങ്ങളുടെ ലക്ഷ്യവും മനസ്സിലാക്കി ദൈവീകമായി പ്രതികരിക്കുവാൻ മലങ്കരസഭക്കു സാദ്ധ്യമാകണം.

vi) സ്ഥാനങ്ങൾക്കുചിതമായ പ്രവർത്തനശൈലി ഉണ്ടാകുന്ന സഭാ സെക്രട്ടറിയേറ്റ് ആവശ്യമാണ്. പ്രവർത്തന ശേഷി നഷ്ടപ്പെട്ടവർക്ക് സ്ഥാനചലനം ഉണ്ടാകണം. സെക്രട്ടറിയേറ്റ് അംഗങ്ങളും ജീവനക്കാരും ആഴ്ചയിലൊരിക്കലെങ്കിലും ഒരുമിച്ചു കൂടി പ്രവർത്തനങ്ങൾ വിലയിരുത്തി മുന്നോട്ടു പോകണം.

vii) മലങ്കരസഭയുടെ മാർത്തോമ്മാ പൈതൃകം അർത്ഥവത്താകത്തക്ക രീതിയിലുള്ള ആത്മീയ നവോത്ഥാനം ആവശ്യമായിരിക്കുന്നു. റീത്ത്, പെന്തക്കോസ്ത് തുടങ്ങി വിവിധ സമൂഹങ്ങളിലേക്ക് കാലാകാലങ്ങളിലായി ചേക്കേറിയിരിക്കുന്ന വിശ്വാസികളെയും സമൂഹങ്ങളെയും മാതൃസഭയിലേക്ക് പുനരൈക്യപ്പെടുത്തുവാനുള്ള ജീവനും നവോത്ഥാനവും സഭയിൽ സൃഷ്ടിക്കപ്പെടണം.

പ. ദിദിമോസ് പിതാവിന്റെ വഴിത്താരയിൽ അഭിമുഖീകരിക്കേണ്ടിവരുന്ന മുള്ളുകളും പറക്കാരകളും ചെന്നായ്ക്കളും തീർത്തും കുറവല്ല. വെല്ലുവിളികളെ ദൈവവിളികളായി കണക്കാക്കുന്ന മോശയുടെ ധൈര്യം പിതാവിനെ തുണക്കട്ടെ! തിരുമേനിയുടെ നായകത്വത്തിൽ ഉറച്ച വിശ്വാസത്തോടെ സഭ സടകുടഞ്ഞെഴുന്നേൽക്കുന്നു. അവിടുത്തെ ശാന്തവും നിശബ്ദവും സ്ഥിരവുമായ പ്രവർത്തനശൈലിയിൽ സഭാമക്കൾ വിശ്വസിക്കുന്നു. വിജയപാതയിലെ പാഥേയങ്ങൾ തിരുമേനിയുടെ കൈവശമുണ്ട്. ശുദ്ധി, ക്ഷമ, സ്നേഹം, സ്ഥൈര്യം. മലങ്കരയുടെ അവസാനിക്കാത്ത ചരിത്രം പിതാവിലൂടെ ശോഭിതമായി തുടരട്ടെ!

– ജോൺ പണിക്കരച്ചൻ 

# മഹാപുരോഹിതസന്ദേശം



വാത്സല്യ മക്കളേ,

പ. സഭയുടെ പ്രധാന സേവകനായി ദൈവം തമ്പുരാൻ ബലഹീനനായ നമ്മെ കരം പിടിച്ചുയർത്തിയിരിക്കുന്നു. ദൈവത്തിനു സ്തുതി! ദൈവാരാധനയിലൂടെ ആന്തരീക സൗന്ദര്യം ആർജ്ജിച്ചെടുത്ത പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ തൃക്കരങ്ങളാൽ സ്ഥാനചിഹ്നങ്ങൾ അണിയിച്ചുകൊണ്ട് നമ്മെ ഈ സ്ഥാനത്തേക്കാക്കിയതിൽ നാം അതീവ ധന്യനാണ്. സഭയുടെ കാമ്പും കരുത്തും ശക്തിയും ശ്രോതസ്സുമൊക്കെയായി ഇന്നും പരിശോഭിക്കുന്ന പ. പിതാവിനെ മലങ്കരസഭാ മക്കൾ ഒരിക്കലും മറക്കുകയില്ല എന്ന് നാം ഉറപ്പിക്കുന്നതിനോടൊപ്പം അദ്ദേഹത്തിനുവേണ്ടി നാം ഏവരും ദൈവസന്നിധിയിൽ മുട്ടിപ്പായി പ്രാർത്ഥിക്കണം എന്നുകൂടി ഓർമ്മിപ്പിക്കുന്നു. കൂടാതെ, പ. സഭ നമ്മെ ഏൽപ്പിച്ചിരിക്കുന്ന ദൗത്യം അനുഗ്രഹകരമായി പൂർത്തീകരിക്കുവാൻ വേണ്ടിയും നിങ്ങളേവരുടെയും പ്രാർത്ഥനാപൂർവ്വമായ കൈത്താങ്ങലുകൾ സ്നേഹപൂർവ്വം നാം ആവശ്യപ്പെടുന്നു.

പൗരസ്ത്യവും പൗരാണികവും അപ്പോസ്തോലികവുമായ നമ്മുടെ സഭ ഭാരതമണ്ണിൽ വളരുവാനും മുന്നേറുവാനും നാം അധികം പരിശ്രമിക്കേണ്ടിയിരിക്കുന്നു. കർത്താവു സ്ഥാപിച്ച സഭ ഭാരതമണ്ണിൽ നട്ടു വളർത്തിയ മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം അർത്ഥവത്തായി കാത്തുസൂക്ഷിക്കുവാനുള്ള ഉത്തരവാദിത്വം നമുക്കുണ്ട്. പ്രാർത്ഥന, നോമ്പ്, ദാനധർമ്മം തുടങ്ങിയ നന്മകളിലൂന്നിയ വിശുദ്ധ ജീവിതം നയിക്കുന്ന സഭാമക്കളാണ് നാമെങ്കിൽ സഭയുടെ ആത്മീയ സൗന്ദര്യവും പരിശുദ്ധാത്മ ശക്തിയും വർദ്ധിക്കും എന്നതിൽ ആർക്കും സംശയം വേണ്ട. ഒരുമിച്ചു പ്രാർത്ഥിക്കാനും പ്രവർത്തിക്കുവാനും നമുക്ക് പ്രതിജ്ഞയെടുക്കാം. സർവ്വശക്തൻ സകലതും സാധ്യമാക്കും! വിശുദ്ധിയിൽ നിന്ന് വിശുദ്ധിയിലേക്കുള്ള യാത്രയായി നമ്മുടെ സഭാ ജീവിതത്തെ മനസ്സിലാക്കുവാൻ എല്ലാ സഭാമക്കളും ശ്രദ്ധിക്കണം.

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരപ്പെരുന്നാളിനോടനുബന്ധിച്ചുള്ള നോമ്പിന്റെ അനുഭവത്തിലൂടെ നാം കടന്നുപോകുകയാണ്. നോമ്പിലൂടെയും ആത്മതപനത്തിലൂടെയും നമ്മുടെ ശരീരാത്മദേഹികളെ കർത്താവിനെ സ്വീകരിക്കുവാൻ തക്കവണ്ണം ശുദ്ധീകരിക്കാം. സ്നേഹത്തിന്റെയും വിനയത്തിന്റെയും പുൽക്കൂടുകളായി നാം മാറുമ്പോൾ സർവ്വശക്തൻ നമ്മിലും ജനിക്കും. തിരുജനനത്തിന്റെ അനുഗ്രഹങ്ങളും പുതുവത്സരത്തിന്റെ നന്മകളും നാം നിങ്ങൾക്കേവർക്കും ആശംസിക്കുന്നു.

വീണ്ടും വാത്സല്യമുള്ളവരേ,

ഭാരതമക്കൾ എന്ന നിലയിൽ നമ്മുടെ പിതാവായ പ. മാർത്തോമ്മാ ശ്ലീഹായെ പ്രത്യേകം അനുസ്മരിക്കേണ്ട അവസരമാണിതെന്ന് നാം ഓർമ്മിപ്പിക്കാതെതന്നെ നിങ്ങൾക്കറിവുള്ളതാണല്ലോ! നമ്മുടെ കർത്താവിന്റെ ശ്ലൈഹിക സിംഹാസനം ഭാരതമണ്ണിൽ സ്ഥാപിച്ച പുണ്യപിതാവ് കുന്തമേറ്റ് രക്തസാക്ഷിമരണം പ്രാപിച്ചതിനെ മലങ്കരമക്കൾ അനുതാപത്തോടും ദൈവസ്തുതിയോടും കൂടെ അനുസ്മരിക്കുന്ന ഈ സമയം (ഡിസം. 18–21) അദ്ദേഹത്തിന്റെ സ്മരണയും മദ്ധ്യസ്ഥതയും നമ്മുടെ ജീവിതാനുഭവമായി മാറണം. പരിശുദ്ധൻ സ്ഥാപിച്ച ദേവാലയങ്ങളിൽ നിലയ്ക്കൽ, നിരണം, ആർത്താറ്റ്, തിരുവിതാംകോട് തുടങ്ങിയവയൊക്കെ ഇന്ന് തീർത്ഥാടന കേന്ദ്രങ്ങളാണ്. ഈ ദേവാലയങ്ങളുടെ പരിസരങ്ങളിൽ പുതിയ സ്ഥാപനങ്ങൾ ഉണ്ടാക്കിയും തിരുശേഷിപ്പു സ്ഥാപനം നടത്തിയും വിശ്വാസികളുടെ ശ്രദ്ധ തിരിച്ചുവിടുന്ന കൗശലതന്ത്രങ്ങൾ പലതും നടത്തുന്നതായി നമ്മുടെ ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. പ്രത്യേക്ഷത്തിൽ നല്ലതെന്നു തോന്നാമെങ്കിലും മാർഗ്ഗത്തിലും ഉദ്ദേശത്തിലും കാണുന്ന ശുദ്ധിയില്ലായ്മ വിവേചിച്ചറിഞ്ഞു ദൈവീക പ്രതികരണം നടത്തേണ്ടത് നമ്മുടെ കടമയാണെന്ന് നാം നിങ്ങളെ ഓർമ്മിപ്പിക്കട്ടെ.

പ. മാർത്തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥതയും കാവലും ഭാരതത്തിനാകമാനം കോട്ടയായിരിക്കട്ടെ എന്നു നാം പ്രാർത്ഥിക്കുന്നു.

സർവ്വശക്തനായ ദൈവം തമ്പുരാൻ നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ.



ലേഖനം

# സ്ഥിതപ്രജ്ഞനായ അഭിനവ കാതോലിക്കാ ബാവാ

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

*(പിതൃതുല്യനായ ഗുരുശ്രേഷ്ഠന് ഒരെളിയ ശിഷ്യൻ വാക്കുകളിലൂടെ അർപ്പിക്കുന്ന ശ്രദ്ധാഞ്ജലിയാണീ ലേഖനം)*

മലങ്കരസഭയിലെ അഭിനവ കാതോലിക്കായുടെ പീഠാരോഹണം അതുല്യവും ശ്രദ്ധേയവുമായിരിക്കുന്നു. എല്ലാ അളവിലും അർത്ഥത്തിലും കറതീർന്ന ഒരു സന്യാസി ശ്രേഷ്ഠനാണ് ഇന്ന് അഗ്നിശുദ്ധിയോടെ വി. മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്നത്. വി. സഭയുടെ ദർശന വിശേഷത്തിലെ ദീപ്തമായ ഈ ആത്മാംശം ഏറെ പഠനവിധേയമാകേണ്ടതുമാണ്. പൗരസ്ത്യ സഭകളുടെ ആരംഭശക്തിയുടെ തലയെടുപ്പ് നയജ്ഞന്മാരുടെയോ, പണ്ഡിത വരേണ്യന്മാരുടെയോ, അഥവാ കോശസ്ഥിയിൽ അഭിമാനിക്കുന്നവരുടെയോ സംഭാവനയല്ല. ഋഷിതുല്യരായ പരിത്യാഗികളുടെ തപശ്ചര്യയാണ് സഭയുടെ ജ്ഞാനവും, നയവും സമ്പത്തുമെല്ലാം. ഈ മാർഗ്ഗത്തിൽ ഒരു ചൂണ്ടുപലക പോലെ നിൽക്കുന്നയാൾ മലങ്കരയിൽ ഒന്നാമത് പ. പരുമലതിരുമേനിയാണ് വിദ്യാധനന്മാരും, നയകോവിദരും, ധനാഢ്യരുമെല്ലാം എഴുന്നേറ്റിട്ടുണ്ട്. പക്ഷെ പരിവ്രാജകന്റെ തപസ്സാണ് സഭയ്ക്ക് കരുത്തും നിലയും നിലനില്പുമെല്ലാം നൽകിയിട്ടുള്ളത് എന്നതാണ് സഭയുടെ ചരിത്രം. ഈ ദർശനം സൗകര്യപൂർവ്വം മാറ്റിവച്ചാൽ പിന്നെ ഒന്നും അവശിഷ്ടമായുണ്ടാവില്ല. ഈ ഭൂമുഖത്ത് പല സഭാ വിഭാഗങ്ങൾക്കും ഈഅമളി പിണഞ്ഞിട്ടുമുണ്ട്. സമ്പത്തിന്റെ കൊഴുപ്പിലും, അണികളുടെ ബാഹുല്യത്തിലും "സാർവ്വത്രികത" നടിച്ചു ഞെളിയുന്നവരുടെ സംഘടനയുടെ ഉള്ളിൽ നടമാടുന്ന അധർമ്മങ്ങൾ വിനാശം വരുത്തുമെന്നതിൽ സന്ദേഹമെന്തിന്?

ഈഗുപ്തായ (കോപ്റ്റിക്) സഭയിൽ ഇന്ന് സന്യാസസംഘങ്ങൾക്ക് പുനർജനിയുടെ കാലമാണ്. 900 സന്യാസഭവനങ്ങൾ, ഇപ്പോഴത്തെ കോപ്റ്റിക് പാത്രിയർക്കീസ് പോപ്പ് ഷനൂഡാ III സ്ഥാനമേറ്റശേഷം പുതുതായി ആരംഭിക്കുകയോ, പഴയവ പുനർജീവിപ്പിക്കുകയോ ചെയ്തിട്ടുണ്ട്. സന്യാസ സംഘങ്ങളുടെ ഉയിർത്തെഴുന്നേല്പും ആത്മീക ശാക്തീകരണവും ഈജിപ്തിലെ സഭയ്ക്ക് ആധുനിക കാലത്ത് ഒരു നവജീവൻ നൽകിയിട്ടുണ്ട് എന്നത് സുവിദിതമാണ്. അവിടെ മേല്പട്ടക്കാരെല്ലാം തന്നെ സന്യാസ ഭവനങ്ങളിൽ നിന്നു വിളിക്കപ്പെടുന്നവരുമാണ്.

ഈ സംസ്ക്കാരത്തിന് മലങ്കരസഭയിൽ സുദീർഘമായ ചരിത്രമില്ല. എങ്കിലും അത് മലങ്കരയ്ക്ക് അന്യവുമല്ല. പ്രായത്തിലും, അനുഭവസമ്പത്തിലും തപശ്ചര്യയിലും മുതിർന്ന മലങ്കരയുടെ അഭിനവ കാതോലിക്കാ ഈ ധാരയിലെ അനുകരണീയമായ ഒരു "ആശയബിംബ" (metaphor) മാണ്. ഈ ആശയപ്രപഞ്ചം മലങ്കരയിൽ വേരൂന്നി വളർത്താൻ സഭയ്ക്കു മേൽഗതിയായി. സന്യാസത്തിന്റെ ചിട്ടകളും നിഷ്ഠകളും ചുറ്റുവട്ടങ്ങളുമില്ലാതെ വളരുന്ന നേതൃസ്ഥാനികൾ സഭയുടെ ദർശനത്തിൽപ്പെടുന്നില്ല എന്ന് ഇപ്പോഴത്തെ സംവിധാനങ്ങളിൽ നിന്നും തന്നെ വെളിവാകുന്നുണ്ട്. "ആത്മീക നവോത്ഥാന"ത്തിനു വേണ്ടി ഏറെ അധരവ്യായാമം നടത്തിയിട്ടു ഫലമില്ല എന്നു തെളിയിച്ച സഭാസമൂഹങ്ങളുടെ കരിംപട്ടികയിൽ നാമും പെടും! ത്യാഗമനസ്ഥിതിയില്ലാത്ത നേതൃ മോഹികളും അന്യരെ ചവുട്ടിത്താഴ്ത്തി വലുതാകാൻ ശ്രമിക്കുന്ന "കരുത്തരു"മൊക്കെ സഭയ്ക്കു വരുത്തുന്ന അപജയവും ക്ഷതങ്ങളും ചില്ലറയല്ല. യഥാർത്ഥ മനുഷ്യന് സമമായി മെഴുകു പ്രതിമകൾ ഉണ്ടാകുന്നതുപോലെയാണിത്.

കാരിരുമ്പിന്റെ കാഠിന്യവും ഇളംതെന്നലിന്റെ നൈർമ്മല്യവും മസൃണതയും-ഇതാണ് തപസ്സിൽ കടഞ്ഞെടുക്കുന്ന ഒരു ആത്മീക വ്യക്തിത്വത്തിന്റെ മുഖം. ഇതിനെ സമഗ്രമായി ഗ്രഹിക്കാതെ "അറ്റവും വാലും" മാത്രം മനസ്സിലാക്കിയാൽ, അപകമായ വിലയിരുത്തലുകളാകും ഫലം. പ. ബസേലിയോസ് ഗീവർഗീസ്

ദ്വിതീയൻ ബാവായെപ്പറ്റി വ്യക്തിത്വ ത്തിന്റെ ഈ സവിശേഷത ശ്രദ്ധേയമായിരുന്നു. ഇത് പ്രശ്നസൂചക മായി പറയപ്പെടുന്ന "പിളർന്ന വ്യക്തിത്വ(split personality) ത്തിന്റെ ലക്ഷണമേയല്ല. സന്യാസ നിഷ്ഠയിൽ, മൂശയിൽ സ്വർണ്ണമെന്ന പോലെ, രൂപമെടുത്തവർക്കേ ഇതു സാദ്ധ്യമാവൂ. പരുമല പുണ്യവാളൻ ഈ വിശിഷ്ട ഗണത്തിലെ ഗുരുസ്ഥാനീയനാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

'നിഷ്ഠ' ഒരു 'വൈരാഗ്യ'വും നിർബന്ധവുമാണ്. കേവലം സമയത്തു കാര്യങ്ങളും അനുഷ്ഠാനങ്ങളും നിർവ്വഹിക്കുന്നു എന്നതല്ല അതിന്റെ പൊരുൾ. അത് ഒരുതരം നിരന്തര സംസ്ക്കാരമാണ്. അതിനെ ഇളക്കിച്ചലിപ്പിക്കാൻ ഭൗതീക ശക്തികൾക്കാവില്ല. അതിന്റെ അതിരുകൾ ഭൗമ മാനസർക്കും അപ്രാപ്യമാണ്. മലങ്കരയുടെ അഭിനവ കാതോലിക്കായിൽ കാണുന്ന 'ശാന്തത' ആഴക്കടലിന്റെ ശാന്തതയാണ്. സ്ഥാനം പ്രാപിച്ച ദിനംപോലും അദ്ദേഹം മനമിളകി (exited) പോയില്ല. അനിർവ്വചനീയവും അഗാധവുമായ ഒരു ശാന്തതയായിരുന്നു ആ ചലനങ്ങളിലും, പീഠാരോഹണ കർമ്മങ്ങളിലും. ഇത് അനിതര സാധാരണമാണ്. എന്തോ വലിയ കാര്യം തന്നെ ചുറ്റിപ്പറ്റി നടക്കുന്നു എന്നതിനെക്കാൾ, മറ്റുള്ളവരോടൊപ്പം അവരിലൊരാളായി അദ്ദേഹം അലിഞ്ഞു ചേരുന്നതു പോലെ തോന്നി. ആ ശാന്ത, ശബ്ദമാധുര്യത്തിൽപോലും അതു സ്പഷ്ടമായിരുന്നു....

മനസ്സിന്റെ ഈ അപൂർവ്വ സന്തുലനാവസ്ഥയിൽ നിന്നുതിരുന്ന കർമ്മങ്ങൾ ചിലപ്പോൾ അതിശക്തമായി വരാം. ചിലപ്പോൾ ചുറ്റുമുള്ളവർ പ്രതീക്ഷിക്കുന്നതുപോലെ ശീഘ്രനടപടികൾ നടത്തി 'കൈയ്യടി' വാങ്ങലുമുണ്ടാകില്ല. രണ്ടായാലും ചിലപ്പോൾ ചുറ്റുമുള്ളവർ പിണങ്ങിയെന്നു വരാം. എങ്കിലും.

'മലകളിളകിലും മഹാജനാം മനമിളകാ'

എന്ന കവിവാക്യം പോലെ ഹൃദയനൈർമ്മല്യത്തിലും ഋജുബുദ്ധിയിലുമൂന്നുന്ന അത്തരം നീക്കങ്ങളിൽ നിന്നും അവരെ പിന്തിരിപ്പിക്കുക അസാധ്യം.

ഈ പിതാവിന്റെ നീക്കങ്ങളെപ്പറ്റി, മറ്റുപലരെയുംപറ്റി പറയുന്നതുപോലെ "അതികഠിന"മെന്നോ "അതിമൃദുല"മെന്നോ വിശേഷിപ്പിക്കുന്ന നിരൂപണങ്ങൾ ഉണ്ടാകാം. പക്ഷെ പ്രാർത്ഥനയുടെ ശാന്തതയിൽ പെയ്യുന്ന നിശ്ചയങ്ങൾ പ്രത്യക്ഷത്തിൽ ദുർബലമെന്നു വ്യവഹരിച്ചേക്കാമെങ്കിലും ആത്യന്തികമായി വിജയം കാണുമെന്നതിൽ തരിമ്പും സംശയം വേണ്ട. ഇത്തരക്കാരെ ശരിയായി വിലയിരുത്തുന്നതിലുള്ള നമ്മുടെ കഴിവുകേടാണ് അവരെ 'ദുർബലർ' എന്നു വിളിക്കാൻ നമ്മെ പ്രേരിപ്പിച്ചേക്കാവുന്നത്! ഇത്തരം നിരൂപണ ദൗർബ്ബല്യത്തിലെ പ്രധാന ഹേതു നയതന്ത്രജ്ഞതനെപ്പറ്റിയുള്ള ധാരണകളാണ്. വളവും വക്രതയുമില്ലാത്ത സ്ഥിതിയാണ് പരമമായ നയതന്ത്രജ്ഞത എന്ന് അധികം പേരും ഇനിയും ഗ്രഹിച്ചിട്ടില്ല!

**തപശ്ചര്യയുടെ കരുത്തോടെ, സ്നേഹത്തിന്റെ ആത്മാർത്ഥതയിൽ, കാലുഷ്യം നിറഞ്ഞ ഈ അന്തരീക്ഷത്തിലെ ഉലച്ചിൽ കൂടാതെ പുരോഗതിയുടെ പാതയിലൂടെ ലക്ഷ്യബോധത്തോടെ നയിക്കാൻ ഈ പിതാവിന് ഇടയാകട്ടെ. "ദിദിമോസ്" എന്നാൽ "ഇരട്ട" എന്നർത്ഥം. ഭൗതീകലോകത്തിൽ വസിക്കുമ്പോൾ തന്നെ ആത്മലോകത്തെ പുൽകി ആസ്വദിക്കുന്നതാവണം ആ നാമത്തിന്റെ പൊരുൾ! നന്മശ്രീമാനായ ഈ മഹാമഹിമനാമാവിന് ആയിരം പ്രണാമങ്ങൾ!!**

ഒരു സന്യാസിയുടെ ആന്തരശക്തിയും, ബാഹ്യഭാവവും ഉറച്ചിരിക്കുന്നത് സന്യാസദീക്ഷയിലൂടെ സ്വായത്തമാക്കുന്ന നിർമമതയിലാണ്. ആരോടും ഒന്നിനോടും പ്രത്യേക പ്രേമഭാവമില്ലാത്ത അവസ്ഥയാണത്. പണ്ട് ശ്രീബുദ്ധൻ തപസ്സിലൂടെ കണ്ടുപിടിച്ച പരമാർത്ഥവുമിതുതന്നെയായിരുന്നു. അതായത് തൃഷ്ണയും അതുണർത്തിവിടുന്ന മമതയുമാണ് സംസാര ദുഃഖങ്ങൾക്കു പ്രധാന ഹേതു. അഭിനവ കാതോലിക്കാ ബാവാ, പതിറ്റാണ്ടുകൾ നീളുന്ന തന്റെ സന്യാസ നിഷ്ഠയിലൂടെ നേടിയെടുത്ത നിർമ്മലത അദ്ദേഹത്തിന്റെ പ്രവർത്തന ശൈലിക്കു മാറ്റുകൂട്ടുമെന്ന് ഉറപ്പാണ്.

ഒരു ഉത്തുംഗനായ ഗുരുവിനെ ലഭിക്കുന്നത് മഹാഭാഗ്യമായിട്ടാണ് ഭാരതീയ ആചാര്യന്മാർ വ്യവഹരിക്കുന്നത്. മാർതോമ്മാ ദീവന്നാസ്യോസ് എന്ന മഹാഗുരുവിന്റെ ശിക്ഷണത്തിൽ വളരാനിടയായത് നമ്മുടെ പിതാവിന്റെ മഹാഭാഗ്യം തന്നെയായിരുന്നു. ആദർശത്തിലും നിഷ്ഠയിലും, പരിത്യാഗത്തിലും, സേവനത്തിലും കുശലനായിരുന്ന ആ മഹാപുരുഷന്റെ സഹവാസം ഈ പിതാവിനെ വലിയൊരളവ് സ്വാധീനിച്ചതായി നിർമ്മത്സരികൾ സശിരഃകമ്പം സമ്മതിക്കും. അതോടൊപ്പം മറ്റു രണ്ടു മഹാരഥന്മാരും അദ്ദേഹത്തിന് ഗുരുക്കന്മാരായി പ. കല്ലാച്ചേരിൽ ബാവ, പ. ഔഗേൻ പ്രഥമൻ ബാവാ എന്നിവരാണവർ. ഒന്നല്ല, മൂന്ന് സൂര്യ തേജസ്വികളായ ഗുരുക്കന്മാരുടെ ശിഷ്യസ്ഥാനം ഇതുപോലെ അവകാശപ്പെടാൻ അധികം പേർക്കും കഴികയില്ല.

പട്ടിണിയിലും, അദ്ധ്വാനങ്ങളിലും, നിഷ്ഠയിലും വഴിവളർന്ന സന്യാസാനുഭവങ്ങളും, മലബാർ ഭദ്രാസനത്തെ നാലു പതിറ്റാണ്ടോളം പരിപാലിച്ചതിന്റെ അനുഭവ സമ്പത്തും, അനേകം പരിശുദ്ധ പിതാക്കന്മാരോടുള്ള അടുപ്പവും ഈ പിതാവിന് കരുതൽ ധനം തന്നെയാണ്. വി. മറിയാം എല്ലാം ഹൃദ

യത്തിൽ സംഗ്രഹിച്ച് ധ്യാനിച്ചുകൊണ്ടിരുന്നത് പോലെ ഒരു അനുഭവസമ്പത്തിന്റെ ഉടമയാണീ പിതാവ്. അത് സഭയ്ക്ക് അനുഗ്രഹവുമാണ്. സഭാ ഭരണത്തിൽ ഈ സമ്പത്ത് അനുഗുണമായി വരികതന്നെ ചെയ്യും. എത്ര കുശാഗ്രബുദ്ധിയായാലും അനുഭവസമ്പത്തിന്റെ പിന്തുണയില്ലെങ്കിൽ പരാജയപ്പെടാനിടയുണ്ട്. തീരുമാനങ്ങളുടെയും അഭിപ്രായങ്ങളുടെയും, നിർദ്ദേശങ്ങളുടെയും ആധികാരികതയിൽ അനുഭവ സമ്പത്തിനുള്ള സ്വാധീനം ചെറുതല്ല.

ഉത്തമ സന്യാസിയും സാഹിത്യകാരനും, സത്യാന്വേഷിയുമായിരുന്ന പ. ഔഗേൻ പ്രഥമൻ ബാവാ ലാളിത്യത്തിന്റെയും വിനയത്തിന്റെയും പ്രതീകം തന്നെയായിരുന്നു. പിൻഗാമിക്ക് 'വിനയം' അല്പം കൂടുതലാണെന്ന് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തന്നെ നർമ്മം കലർത്തിയാണെങ്കിലും അരുളിച്ചെയ്തിട്ടുണ്ട്. ഔഗേൻ ബാവായുടെ വിനയവും മൗനവും ശിഷ്യനായ ദിദിമോസ് പ്രഥമൻ ബാവായും സ്വന്തമാക്കിയിട്ടുണ്ട്. പേരിനൊരു പര്യായം പോലെയായിട്ടുണ്ട് വിനയം ഈ പിതാവിന്. നേതൃസ്ഥാനികളിൽ അനുയായികൾ തേടുന്ന പ്രധാന ഗുണവിശേഷങ്ങളിൽ ഒന്നാണിത്. അഭിനവ കാതോലിക്കാബാവാ വിനയസമ്പന്നനായതിൽ മലങ്കരസഭയ്ക്ക് അഭിമാനിക്കാൻ വകയുണ്ട്. വിനയമുള്ളിടത്തേ ഉയർച്ചയുണ്ടാകൂ.

ഹൈസ്ക്കൂൾ അദ്ധ്യാപകൻ, പ്രഥമാദ്ധ്യാപകൻ, കോളജ് അധ്യാപകൻ വകുപ്പു മേധാവി, ആശ്രമാദ്ധ്യക്ഷൻ, യുവജനപ്രസ്ഥാനം പ്രസിഡന്റ് എന്നീ നിലകളിലെല്ലാം പ്രവർത്തിച്ച അഭിനവ കാതോലിക്കാബാവാ തിരുമേനി ഗുരുക്കന്മാരുടെ ഗുരുവാണ്. ഭാരതീയ വിചാരധാരയിലെ 'സ്ഥിതപ്രജ്ഞ'നെന്ന വിശേഷണം അദ്ദേഹത്തിന് സമ്പൂർണ്ണമായി ഇണങ്ങുന്നുണ്ട്. ബഹളമില്ലാത്ത പ്രവർത്തന ശൈലി, മനസ്സിന്റെ നിരന്തര സന്തുലനാവസ്ഥ, നിഷ്ഠയുടെ കരുത്ത്, വിശുദ്ധിയുടെ പ്രകാശം ഇവയെല്ലാം സ്ഥിതപ്രജ്ഞരെ തിരിച്ചറിയാനുള്ള അടയാളങ്ങളാണ്. വികാരങ്ങളിളക്കിയുള്ള ഭക്തിയല്ല, ആഴമുള്ള മനനവും, ശാന്തതയിലെ സഹനവുമാണ് ഭക്തിയുടെ ശ്രേഷ്ഠ ഭാവങ്ങൾ എന്നദ്ദേഹം വെളിപ്പെടുത്തിയിരിക്കുന്നു. നിത്യേന യാമം തോറും അല്ലാത്തപ്പോഴുമുള്ള പ്രാർത്ഥനയാണ് അദ്ദേഹത്തിൽ ഭക്തി ജീവിതത്തിന്റെ കാമ്പ്. പ. ദൈവമാതാവിന്റെയും ഗീവറുഗീസ് സഹദായുടേയും പരുമലത്തിരുമേനിയുടെയും ചിത്രങ്ങൾ മാറോടണച്ചുകൊണ്ട്, കാറിൽ യാത്ര ചെയ്യുമ്പോൾ പോലുമുള്ള പ്രാർത്ഥന അദ്ദേഹത്തിന് പ്രാണവായുപോലെയാണ്. നിദ്രയിൽ സുഖം കാണുന്നവർക്ക് അപവാദമാണ്, മനനത്തിനും ഏകാന്ത പ്രാർത്ഥനയ്ക്കും രാവേറെ ചിലവിടുന്ന ഈ മുനിശ്രേഷ്ഠൻ! സ്വജീവിതത്തിന്റെ ഭാഗത്തെപ്പറ്റി അദ്ദേഹം ആരെയും അറിയിക്കാറില്ല. സഹചാരികൾക്ക് കുറെയൊക്കെ മനസ്സിലാകും, അത്രമാത്രം.

പഴയനിയമ കാലത്ത് ദീർഘദർശിമാരെയും ദർശകരെയും "ദൈവത്തിന്റെ മനുഷ്യനായുള്ളോവേ" എന്ന് സംബോധന ചെയ്തിരുന്നു. അത്തരം സംബോധനയ്ക്കർഹനാണ് പ്രാർത്ഥനാ മനുഷ്യനായ ഈ പിതാവ്. വക്രതയില്ലാത്ത പെരുമാറ്റങ്ങളും ആത്മാർത്ഥമായ സ്നേഹവായ്പും, സകലത്തിലും ദൈവാശ്രയവും അദ്ദേഹത്തിനു കൈമുതലാണ്. ലോകപരമായി "വലിയവരായവരുടെ" സാമിപ്യമോ, സൗഹൃദമോ, ഒന്നു അദ്ദേഹം കാംക്ഷിക്കാറില്ല; അവ അദ്ദേഹത്തെ സ്വാധീനിക്കാറുമില്ല. എല്ലാം ഒരു മൗനത്തിലൊതുക്കി സർവേശ സന്നിധി പ്രാപിക്കുന്ന അപൂർവ്വതയാണ് ഇതിന്റെയെല്ലാം പിന്നിൽ.

ആയിരം പൂർണ്ണേന്ദുക്കളെ ദർശിക്കുവാനുള്ള ഭാഗ്യവും, മുൻഗാമിയുടെ സാന്നിദ്ധ്യാശീർവാദത്തോടെ മലങ്കരയുടെ സാരഥ്യമേൽക്കാനുള്ള യോഗവും അദ്ദേഹത്തിനുണ്ടായി. കിട്ടിയതിനെക്കുറിച്ച് കുറവോ ദുരഭിമാനമോ, കിട്ടാത്തതിനെക്കുറിച്ചു പരാതികളോ ഈ അപൂർവ്വ വ്യക്തിത്വത്തിനു തീരെയില്ല. അദ്ദേഹം നേതൃത്വം നൽകുന്ന സന്യാസ സമൂഹത്തിന്റെ ഏറ്റവും വലിയ 'asset' അദ്ദേഹം തന്നെയാണ്. എപ്പോൾ സംസാരിച്ചാലും ദയറായുടെ വേരുകളിലേക്ക് തിരിഞ്ഞു നോക്കുന്ന അദ്ദേഹത്തിന്റെ രീതി ആവർത്തനമാണെന്നു തോന്നിയേക്കാം. പക്ഷെ വേരുകൾ മറക്കുന്നവരുടെ ഈ ലോകത്ത് ഈ ഓർമ്മപ്പെരുന്നാൾ എത്രയോ ആവശ്യമായിരിക്കുന്നു.

തപശ്ചര്യയുടെ കരുത്തോടെ, സ്നേഹത്തിന്റെ ആത്മാർത്ഥതയിൽ, കാലുഷ്യം നിറഞ്ഞ ഈ അന്തരീക്ഷത്തിലെ ഉലച്ചിൽ കൂടാതെ പുരോഗതിയുടെ പാതയിലൂടെ ലക്ഷ്യബോധത്തോടെ നയിക്കാൻ ഈ പിതാവിന് ഇടയാകട്ടെ. "ദിദിമോസ്" എന്നാൽ "ഇരട്ട" എന്നർത്ഥം. ഭൗതീകലോകത്തിൽ വസിക്കുമ്പോൾ തന്നെ ആത്മലോകത്തെ പുൽകി ആസ്വദിക്കുന്നതാവണം ആ നാമത്തിന്റെ പൊരുൾ! നമ്മശ്രീമാനായ ഈ മഹാമഹിമനാമാവിന് ആയിരം പ്രണാമങ്ങൾ!! ❖



Inserted by:-

**O.M. Kurian & Family**
**Annamma Mathew & Family**
**K. V. Cheiran & Eliamma**

# പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ജീവചരിത്ര ഫലകങ്ങൾ

**വർഗീസ് ജോൺ തോട്ടപ്പുഴ**

**1921 ഒക്ടോബർ 29**

തിരുവല്ലാ നെടുമ്പ്രം മുള്ളൂട്ടിൽ ഇട്ടിയവിര തോമസിന്റെയും മാവേലിക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ പുത്രനായി മാവേലിക്കരയിൽ ജനിച്ചു. പേര് സി.റ്റി. തോമസ്.

**1942 മാർച്ച് 11**
**(പാതിനോമ്പ് ബുധനാഴ്ച)**

കാരാപ്പുഴ മാർ ഗ്രിഗോറിയോസ് ചാപ്പൽ – പ. ഗീവർഗീസ് ദ്വീതീയൻ ബാവായിൽ നിന്ന് കോറൂയോ പട്ടമേറ്റു.

**1947 മെയ് 22 വ്യാഴം**
**സ്വർഗ്ഗാരോഹണ പെരുന്നാൾ**

തിരുവല്ലാ ബഥനി അരമന ചാപ്പൽ – പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് ശംശോനോ (പൂർണ്ണ ശെമ്മാശൻ) പട്ടമേറ്റു.

**1950 ജനുവരി 25 ബുധൻ**

പത്തനാപുരം മൗണ്ട് താബോർ ദയറാ – പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് കശീശാ പട്ടമേറ്റു.

**1965 മെയ് 16 ഞായർ**

പത്തനാപരും മൗണ്ട് താബോർ ദയറാ – പ. ഔഗേൻ ബാവാ റമ്പാൻ സ്ഥാനം നൽകി.

**1965 ഡിസംബർ 28 ചൊവ്വ**

കോട്ടയം എം.ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ മറ്റു നാലു പേരോടൊപ്പം മേൽപട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു.

**1966 ആഗസ്റ്റ് 24 ബുധൻ**

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾ പള്ളി – പ. ഔഗേൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റു രണ്ടു പേരൊടൊപ്പം 'മാർ തീമോത്തിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ടു.

**1966 നവംബർ 11**

മലബാർ ഭദ്രാസനാധിപൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി ചുമതലയേറ്റു.

**1968 ഫെബ്രുവരി 2**

പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തതിനെ തുടർന്ന് മലബാർ ഭദ്രാസനാധിപനായി.

**1992 സെപ്റ്റംബർ 10 വ്യാഴം**

പരുമല മാർ ഗ്രീഗോറിയോസ് ആഡിറ്റോറിയത്തിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു.

**2005 ഒക്ടോബർ 29 ശനി**

പ. മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനമൊഴിഞ്ഞതിനെത്തുടർന്ന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റെടുത്തു.

**2005 ഒക്ടോബർ 31 തിങ്കൾ**

പരുമല സെമിനാരി – പ. മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സാന്നിദ്ധ്യത്തിലും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ പ്രധാന കാർമികത്വത്തിലും പൗരസ്ത്യ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു.

## മലങ്കര മെത്രാപ്പോലീത്താമാർ

| | | |
|---|---|---|
| 01. | മാർ തോമ്മാ I | 1653 - 1670 |
| 02. | മാർ തോമ്മാ II | 1670 - 1686 |
| 03. | മാർ തോമ്മാ III | 1686 - 1688 |
| 04. | മാർ തോമ്മാ IV | 1688 - 1728 |
| 05. | മാർ തോമ്മാ V | 1728 - 1765 |
| 06. | മാർ തോമ്മാ VI / മാർ ദീവന്നാസിയോസ് I | 1765 - 1808 |
| 07. | മാർ തോമ്മാ VII | 1808 - 1809 |
| 08. | മാർ തോമ്മാ VIII | 1809 - 1816 |
| 09. | മാർ ദീവന്നാസിയോസ് II, പുലിക്കോട്ടിൽ | 1816 - 1816 |
| 10. | മാർ പീലക്സീനോസ് II, കിടങ്ങൻ | 1816 - 1817 |
| | | 1825 - 1825 |
| 11. | മാർ ദീവന്നാസിയോസ് III, പുന്നത്ര | 1817 - 1825 |
| 12. | മാർ ദീവന്നാസിയോസ് IV, ചേപ്പാട് | 1825 - 1846 |
| 13. | മാർ അത്താനാസിയോസ്, പാലക്കുന്നത്ത് | 1846 - 1877 |
| 14. | മാർ ദീവന്നാസിയോസ് V, പുലിക്കോട്ടിൽ | 1877 - 1909 |
| 15. | മാർ ദീവന്നാസിയോസ് VI, പ. വട്ടശ്ശേരിൽ | 1909 - 1934 |
| 16. | മാർ ബസേലിയോസ് ഗീവർഗീസ് II | 1934 - 1964 |
| 17. | മാർ ബസേലിയോസ് ഔഗേൻ I | 1964 - 1975 |
| 18. | മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് I | 1975 - 1991 |
| 19. | മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II | 1991 - 2005 |
| 20. | മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് I | 2005 - |

## മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ

| | | |
|---|---|---|
| 1. | മാർ ബസേലിയോസ് പൗലോസ് I | 1912 - 1913 |
| 2. | മാർ ബസേലിയോസ് ഗീവർഗീസ് I | 1925 - 1928 |
| 3. | മാർ ബസേലിയോസ് ഗീവർഗീസ് II | 1929 - 1964 |
| 4. | മാർ ബസേലിയോസ് ഔഗേൻ I | 1964 - 1975 |
| 5. | മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് I | 1975 - 1991 |
| 6. | മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II | 1991 - 2005 |
| 7. | മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് I | 2005 - |

ലേഖനം

# പൗരസ്ത്യ കാതോലിക്കാ- ഭാരത മേലദ്ധ്യക്ഷന്മാരിൽ ഒന്നാമൻ- അതോടൊപ്പം മുൾക്കിരീടവും

– ഫാ. ഡോ. ഒ. തോമസ്



**ലോക പ്രകാരമുള്ള പാണ്ഡിത്യവും ബുദ്ധിവൈഭവും, ജന്മസിദ്ധിയും കൊണ്ടു മാത്രം പൗരസ്ത്യ കാതോലിക്കായുടെ മുൾക്കിരീടം വഹിക്കാനാവുകയില്ല. ആഴമേറിയ താപസശക്തി കൊണ്ടല്ലാതെ ഈ സിംഹാസനത്തിൽ ഇരിപ്പാൻ ആർക്കും സാധ്യമല്ല. മറ്റ് ഒട്ടേറെ കഴിവുകളുണ്ടായാലും തപശക്തി ഇല്ലാത്ത ആരും ഈ സ്ഥാനം മോഹിച്ചുപോകരുത്.**

മലങ്കര (ഇൻഡ്യൻ) ഓർത്തഡോക്സ് സഭ ഇന്ന് ധന്യമാണ്. രണ്ട് ബാവാ തിരുമേനിമാർ ഇന്ന് അതിന്റെ അമരത്തുണ്ട്. ഒരാൾ പൂർണ്ണ സമയം പ്രാർത്ഥനയിലും, അപരൻ പ്രാർത്ഥനയോടൊപ്പം പ്രവർത്തിയിലും വ്യാപൃതനായിരിക്കുന്നു. സ്ഥാനത്യാഗത്തിനു ശേഷം കൂടുതൽ ആരോഗ്യം വീണ്ടു കിട്ടിയിരിക്കുന്ന പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ സാന്നിദ്ധ്യം ദീർഘകാലത്തേക്കുണ്ടാവുകയും, അതിനോടകം സഭയിൽ ശാശ്വതമായ ഒരു സമാധാനം സ്ഥാപിച്ചു കിട്ടുവാൻ ഇടയാവുകയും ചെയ്യണമേ എന്നു പ്രാർത്ഥിക്കാം.

ഭാരതത്തിലെ ക്രൈസ്തവ മേലദ്ധ്യക്ഷന്മാരിൽ ഒന്നാം സ്ഥാനം മാർതോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കായ്ക്ക് തന്നെയാണ്. അതുകൊണ്ടാണല്ലോ ആ സ്ഥാനനാമം പലർക്കും പ്രിയങ്കരമായി തോന്നുന്നത്. ഇണങ്ങാത്ത തൊപ്പി പോലെ ഇതു ധരിക്കുവാൻ ശ്രമിച്ചവരൊക്കെ വികൃത ധാരികളായിരിക്കുന്നതേയുള്ളൂ. ഒന്നാം സ്ഥാനം അലങ്കരിക്കുന്നതോടൊപ്പം തന്നെ ഇതൊരു മുൾക്കിരീടമാണെന്നതും യാഥാർത്ഥ്യമാണ്. ഏതൊരു മേലദ്ധ്യക്ഷനേക്കാളും മാനസീക സംഘർഷം അനുഭവിക്കാൻ വിധിക്കപ്പെട്ടിരിക്കുന്നത് പൗരസ്ത്യ കാതോലിക്കായാണ്. മലങ്കരസഭയിൽ ഒരു മേൽ പട്ടക്കാരനിൽ നിന്നും കാതോലിക്കയിലേക്കുള്ള സ്ഥാനാരോഹണത്തിൽ വരുന്ന ചുമതലാഭാരം പുറത്തു നിന്നു വീക്ഷിക്കുന്നതിലും വളരെയധികമാണ്. സാധാരണ മനുഷ്യർക്കു പോലും ഒരു വ്യവഹാരം സൃഷ്ടിക്കുന്ന മാനസിക വ്യഥ എത്രയധികമാണെങ്കിൽ ഒരു സഭാ മേലദ്ധ്യക്ഷൻ തന്റെ വ്യക്തിപരമായ യാതൊരു കാരണവും കൂടാതെ നിരന്തരം വ്യവഹാരം നടത്തിക്കൊണ്ടു പോകുന്നത് എത്ര ദുഷ്കരമാണ്. ലോക പ്രകാരമുള്ള പാണ്ഡിത്യവും ബുദ്ധിവൈഭവും, ജന്മസിദ്ധിയും കൊണ്ടുമാത്രം പൗരസ്ത്യ കാതോലിക്കായുടെ മുൾക്കിരീടം വഹിക്കാനാവുകയില്ല. ആഴമേറിയ താപസ ശക്തി കൊണ്ടല്ലാതെ ഈ സിംഹാസനത്തിൽ ഇരിപ്പാൻ ആർക്കും സാധ്യമല്ല. മറ്റ് ഒട്ടേറെ കഴിവുകളുണ്ടായാലും തപശക്തി ഇല്ലാത്ത ആരും ഈ സ്ഥാനം മോഹിച്ചുപോകരുത്. പുറമേ നിൽക്കുന്നവർക്ക് ബൗദ്ധിക നിലയിൽ ചിന്തിക്കുമ്പോൾ ഒട്ടേറെ പരിമിതികളും, വിമർശനങ്ങളും ചൂണ്ടിക്കാട്ടാമെങ്കിലും, പൗരസ്ത്യ കാതോലിക്കായായി ഇരിക്കാനുള്ള അടിസ്ഥാനപരമായ യോഗ്യത, അതായത് പ്രാർത്ഥനയുടെ ശക്തി ഈ രണ്ടു പരിശുദ്ധ പിതാക്കന്മാരിലും ആവോളമുള്ളതിൽ ദൈവത്തെ സ്തുതിക്കാം.

പരിശുദ്ധ ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവായോടു സമനായി ഔന്നത്യത്തിൽ വിരാജിക്കുന്ന മറ്റൊരാളെയും ഭാരത ക്രൈസ്തവ സമൂഹത്തിൽ തന്നെ ചൂണ്ടിക്കാട്ടാനാവില്ല. എന്നാൽ അദ്ദേഹത്തിന്റെ വ്യക്തി പ്രഭാവത്തെ സഭയുടെ നന്മയ്ക്കായി യഥായോഗ്യം വിനിയോഗിക്കാനായില്ല എന്ന ദുഃഖസത്യം ചൂണ്ടി

ക്കാട്ടുന്നത്, ഭാവിയിലേക്കുള്ള ഒരു ചൂണ്ടുപലകയാകാനായിട്ടാണ്, അല്ലാതെ നീണ്ട 14 വർഷത്തെ അദ്ദേഹത്തിന്റെ സ്തുത്യർഹമായ സേവനത്തെ വിലയിരുത്താനല്ലാ. അതിനുള്ള സമയം ഇതല്ലല്ലോ. പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായ്ക്ക് ഒട്ടനവധി ആരാധകരും കുറേ വിമർശകരുമാണുണ്ടായിരുന്നത്. ഈ രണ്ടു കൂട്ടരിൽ നിന്നും സഭയുടെ നന്മയെ പ്രതി ബുദ്ധിയുപദേശിക്കാൻ ആരെങ്കിലുമുണ്ടാവുക അത്രയെളുപ്പമല്ലല്ലോ. ആരാധകർ അദ്ദേഹവുമായിട്ടുള്ള വ്യക്തിപരമായ ബന്ധത്തിലും, ദർശനത്തിലും സായൂജ്യമടഞ്ഞു. കൂടുതൽ അടുപ്പമുള്ളവർ തങ്ങളുടെ സ്വകാര്യാവശ്യങ്ങൾക്കും, പ്രതിനിധാനം ചെയ്യുന്ന സ്ഥാപനങ്ങളുടെയും സംഘടനകളുടെയും താൽപര്യങ്ങൾക്കും അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തെ വളരെയധികം ഉപയോഗിച്ചു. ഈ കൂട്ടുകാരുടെ തള്ളിക്കയറ്റത്തിൽ അസ്വസ്ഥരും കുറച്ചൊക്കെ അസൂയ പൂണ്ടവരുമായ ദൂരെ നിൽക്കുന്നവർ അദ്ദേഹത്തെ വേണ്ടവിധത്തിൽ മനസ്സിലാക്കാതെ രൂക്ഷമായി വിമർശിച്ചു. തുറന്ന മനസ്സോടെ, സ്വാർത്ഥ താത്പര്യങ്ങളില്ലാതെ സഭയുടെ നന്മയെ പ്രതി മാത്രം ഉപദേശങ്ങൾ നൽകാനോ, അവ തീരുമാനമാക്കുന്നതിൽ അദ്ദേഹത്തിന്റെ പിൻപിൽ ഉറച്ചു നിൽക്കാനോ മേൽപ്പട്ട പൗരോഹിത്യ, അത്മായ ശ്രേണികളിൽ നിന്ന് അദ്ദേഹത്തിന് ആരെയും ലഭിച്ചില്ല എന്നതാണ് പരമാർത്ഥം. അദ്ദേഹത്തെ ഏറെ തെറ്റിദ്ധരിപ്പിക്കാൻ ഇടയാക്കിയ രണ്ടു കാര്യങ്ങളെങ്കിലും ഉദാഹരണമായി ചൂണ്ടിക്കാട്ടട്ടെ.

ഇപ്പോൾ സുപ്രീം കോടതിയിൽ എത്തി നിൽക്കുന്ന ഒരു കേസ്സ് പരിശുദ്ധ ബാവായുടെ വഴി വിട്ടുള്ള ആലോചനക്കാരുടെ ഫലമായിട്ടുണ്ടായതാണെന്ന വലിയ ഒരു ആരോപണമുണ്ട്. ഇതു വസ്തുതകളുടെ ഒരു വശമേ ആകുന്നുള്ളൂ. 1995-ൽ സുപ്രീം കോടതി, പൗരസ്ത്യ കാതോലിക്കേറ്റിനും 1934 ഭരണഘടനയ്ക്കും അനുകൂലമായി അസന്നിഗ്ധമായി വിധി പറഞ്ഞെങ്കിലും അതിന്റെ ആനുകൂല്യം എന്തെങ്കിലും സഭയ്ക്ക് ലഭിക്കാനിടയായില്ല. അനധികൃതമായി കൈയടക്കിവെച്ചിട്ടുള്ള പള്ളികൾ ഒന്നുപോലും മോചിപ്പിച്ചെടുക്കുവാനും സാധിച്ചില്ല. ചുമതലപ്പെട്ട സമിതികൾ ഈ കാര്യത്തിൽ മുൻകൈ എടുത്തിരുന്നതുമില്ല. ഇത് പ. ബാവായെ വളരെ വേദനിപ്പിച്ചിരുന്നു. ഈ സാഹചര്യത്തിലാണ് കോടതി വിധിയുടെ ആനുകൂല്യം ചില പള്ളികളിലെങ്കിലും നേടിയെടുക്കാമെന്ന വാഗ്ദാനവുമായി ചിലർ രംഗത്തു വന്നത്. സഭയുടെ നന്മയ്ക്കുതകുമെന്ന നല്ല ഉദ്ദേശ്യത്തോടെയാണ് പ. ബാവാ അതിന് മുൻകൈ എടുത്തത്. നിർഭാഗ്യവശാൽ കാര്യങ്ങൾ പ്രതീക്ഷിച്ച വഴിക്ക് നീങ്ങിയില്ല.

വാർദ്ധക്യത്തിന്റെ അവശനിലയിലായിട്ടും അധികാരം ഉപേക്ഷിക്കാൻ തയ്യാറായില്ലായെന്നതായിരുന്ന മറ്റൊരു ഗുരുതരമായ ആരോപണം. പരിശുദ്ധ ബാവാ സ്ഥാനത്യാഗം ചെയ്താൽ അത് സഭയ്ക്ക് വലിയ ക്ഷീണമായിത്തീരുമെന്ന് അദ്ദേഹം പൂർണ്ണമായും വിശ്വസിച്ചു. അഥവാ ആ വിധത്തിൽ അദ്ദേഹത്തെ കാര്യങ്ങൾ ധരിപ്പിച്ചു. തനിക്ക് എന്തു സംഭവിച്ചാലും സഭയ്ക്ക് ക്ഷീണം വരരുതെന്ന സദുദ്ദേശ്യത്തോടെയാണ് ആ പിതാവ് പല ഘട്ടങ്ങളിലും സ്ഥാനത്യാഗത്തിന് സമ്മതം നൽകാതിരുന്നത്. കാര്യങ്ങളുടെ കിടപ്പ് അങ്ങനെയല്ലാ എന്ന ബോദ്ധ്യം ഉണ്ടായ നിമിഷത്തിൽ തന്നെ "പൗലൂസ് ശ്ലീഹായേപ്പോലെ ജഡരക്തത്തോട് ആലോചന കഴിക്കാതെ" അദ്ദേഹം രാജിക്കത്തു നൽകി. അദ്ദേഹത്തിന്റെ മനശുദ്ധിയുടെ അടയാളമാണ് സ്ഥാനമാറ്റത്തിന് യാതൊരു വൈകാരിക വിക്ഷുബ്ധി കൂടാതെ തുറന്ന മനസ്സോടും, നിറഞ്ഞ ഹൃദയത്തോടും പിൻഗാമിയെ ആശ്ലേഷിച്ചനുഗ്രഹിക്കുവാൻ അദ്ദേഹത്തിന് കൃപയും ശക്തിയും ലഭിച്ചത്. സ്ഥാപന വളർച്ചയ്ക്കു നൽകിയ ആനുപാതികമല്ലാത്ത ഊന്നലിൽ ചില പോരായ്മകൾ സംഭവിച്ചോ എന്ന് ചരിത്രം ഉത്തരം നൽകും. ഏതായാലും ഒന്ന് ഉറപ്പിച്ചു പറയാം. ദൈവത്തെ അനുഭവമാക്കിയ സഭയുടെ കല്പനകളെ അഭംഗുരം പാലിച്ച ഒരു മഹാത്മാവാണ് പ. മാത്യൂസ് ദ്വിതീയൻ ബാവാ. ഏകനായി അദ്ദേഹം മഹാത്ഭുതങ്ങളെ പ്രവർത്തിച്ചു. സഭയെ സ്നേഹിക്കുന്ന, സ്വാർത്ഥ താത്പര്യങ്ങളില്ലാത്ത ഒരു സുഹൃദ്‌വലയം അദ്ദേഹത്തിനുണ്ടായിരുന്നെങ്കിൽ ഇതിൽ കൂടുതൽ കാര്യങ്ങൾ അദ്ദേഹം ചെയ്യുമായിരുന്നു. വിശ്രമത്തിലിരുന്നുകൊണ്ടുള്ള അദ്ദേഹത്തിന്റെ നിതാന്തപ്രാർത്ഥന സഭക്ക് ഒരു ശക്തി ദുർഗ്ഗമായിത്തീരുമെന്ന കാര്യത്തിൽ സംശയമില്ല.

നേരത്തേ സൂചിപ്പിച്ചതുപോലെ 18-ാമത്തെ വയസ്സു മുതൽ പരിശീലിച്ച തപസ്സിന്റെ ശക്തി പ. ദിദിമോസ് പ്രഥമൻ ബാവായ്ക്കും ആവശ്യമായ ബലവും ശക്തിയും നൽകും. പ്രാവിനെപ്പോലെ നിഷ്കളങ്കമായിരിക്കുന്നതുപോലെ പാമ്പിനെപ്പോലെ കൗശലവും ഉണ്ടായിരിക്കണമെന്ന കർത്തൃകല്പനയുടെ അന്തരാർത്ഥം ശരിക്കും ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. ആരാധകരുടെയും, വിമർശകരുടെയും ഇടയിൽ നിന്ന് യഥാർത്ഥ ഭക്തന്മാരേയും നിസ്വാർത്ഥരായ സഭാ സ്നേഹികളെ കണ്ടെത്തേണ്ടിയിരിക്കുന്നു. അധികാരവും, സമ്പത്തും ഉള്ളവരിൽ നിന്ന് താൽകാലികമായ പ്രയോജനങ്ങൾ കിട്ടുമെങ്കിലും, സ്ഥാപിത താത്പര്യങ്ങൾ കുറവായ സാധാരണ വിശ്വാസികളുടെ ആശയാഭിലാഷങ്ങളുടെ പ്രതിഫലനങ്ങളാണ് സഭയ്ക്ക് ഭാവിയിൽ കൂടുതൽ പ്രയോജനം ചെയ്യുന്നത്. അച്ചടക്കമില്ലാത്ത സമൂഹത്തിന് നിലനിൽക്കാനാവില്ല. എല്ലാ തലങ്ങളിലും, അതു ഗൗരവമായി പാലിക്കപ്പെടേണ്ടിയിരിക്കുന്നു.

സെക്രട്ടേറിയേറ്റ് സമുച്ചയം പൂർത്തീകരിക്കപ്പെടുന്നതോടൊപ്പം വിവിധ ഡിപ്പാർട്ടുമെന്റുകളായി ക്രമീകൃതമായ ഒരു ഭരണസംവിധാനം ഉരുത്തിരിയേണ്ടിയിരിക്കുന്നു. ചില ഭദ്രാസനാസ്ഥാനങ്ങളിൽ ഇപ്പോൾ തന്നെ സ്ഥാപിച്ചിട്ടുള്ള കമ്പ്യൂട്ടർ വൽക്കരണം സഭാ കേന്ദ്രത്തിൽ അത്യാവശ്യം തന്നെ.

സഭാ സമാധാനമാണ് അടിയന്തര പരിഗണന അർഹിക്കുന്ന വിഷയം. കോടതി വിധികളേയും കാനോനുകളേയും മാനിച്ച് സഭ ഒന്നായി തീരാൻ പരമാവധി പരിശ്രമിക്കാം. അല്ലാ, അന്ത്യോഖ്യൻ നുകത്തിൻ കീഴിൽ വിഘടിച്ചു നിൽക്കാനാഗ്രഹിക്കുന്നവർ മലങ്കര സഭയുടെ പള്ളികളുടെ മേലുള്ള അവകാശം ഉപേക്ഷിച്ചു പോകുമ്പോൾ അവരെ വെറും കൈയോടെ അയയ്ക്കാതെ അർഹമായ വിഹിതം നൽകി സമാധാനം കൈവരുത്താൻ സാധിക്കുമെങ്കിൽ അതേപ്പറ്റി വ്യക്തമായ തീരുമാനം ഉണ്ടാകേണ്ടിയിരിക്കുന്നു. അടുത്ത കാലത്ത് കർദ്ദിനാൾ വർക്കി വിതയത്തിൽ പുറപ്പെടുവിച്ചതുപോലെ വിദ്യാഭ്യാസ മണ്ഡലത്തിൽ ഒരു ക്രിസ്തീയ മൂല്യം നിലനിർത്താൻ സാധിക്കുമോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. വർഗ്ഗീയതയ്ക്ക്, ആക്കം കൂട്ടാത്ത വിധത്തിലുള്ള ഒരു ന്യൂനപക്ഷ അവകാശത്തെപ്പറ്റിയും വ്യക്തമായ രൂപരേഖ തയ്യാറാക്കേണ്ടിയിരിക്കുന്നു. സമൂഹത്തിൽ വർദ്ധിച്ചു വരുന്ന ധാർമ്മിക ച്യുതിക്കെതിരെ പോരാടുവാൻ, സഭയുടെ ആഭ്യന്തര രംഗങ്ങളിൽ കൂടുതൽ മൂല്യവും ധാർമ്മിക നീതിയും സുതാര്യതയും പുലർത്തേണ്ടിയിരിക്കുന്നു. ലോകത്തേറ്റവും സ്വാധീനമുള്ള മതം ഇന്ന് കമ്പോളാധിഷ്ഠിതമായ ആഗോളവത്കരണമാണ്. ശാസ്ത്രീയ വിവര സാങ്കേതിക വിദ്യകളുടെ പിൻബലത്തോടെ മനുഷ്യരാശിയേയും, പ്രകൃതിയേയും നശിപ്പിക്കുന്ന ഈ മതത്തിനെതിരെ മറ്റെല്ലാ മതങ്ങളിലെ മൂല്യങ്ങളേയും ബന്ധിപ്പിക്കുന്ന വിശാല എക്യുമിനിസം തന്നെ രൂപപ്പെടേണ്ടിയിരിക്കുന്നു. കേരളത്തിനു പുറമേ ചില സംസ്ഥാനങ്ങളിൽ തുടങ്ങി വെച്ചിരിക്കുന്ന ജീവകാരുണ്യ സുവിശേഷ പ്രവർത്തനങ്ങൾ ഭാരതമൊട്ടാകെ വ്യാപിപ്പിക്കേണ്ടതുണ്ട്. കുടുംബ തകർച്ച ലഹരി മരുന്നുകളോടുള്ള ആസക്തി, ആത്മഹത്യാ പ്രവണത, വർദ്ധിച്ചു വരുന്ന കുറ്റകൃത്യങ്ങൾ, ലൈംഗിക അരാജകത്വം തുടങ്ങിയ കാര്യങ്ങളിൽ നിന്ന് വ്യക്തികളെയും, കുടുംബങ്ങളെയും വീണ്ടെടുക്കുവാൻ സമഗ്രമായ പദ്ധതികൾ ആവിഷ്കരിക്കേണ്ടിയിരിക്കുന്നു. പരസ്യങ്ങളിലെ സ്വർണ്ണമഴ പോലെ അനുഗ്രഹങ്ങൾ വാരിച്ചൊരിഞ്ഞു കൊടുക്കുന്ന ദൈവത്തെ തങ്ങളുടെ വിരൽത്തുമ്പിലും, നാവിൻതുമ്പിലും കൊണ്ടു നടക്കുന്ന പ്രാർത്ഥനാ വീരന്മാരുടെയും മല്ലന്മാരുടെയും വിശ്വാസ വിപരീതങ്ങളിൽ നിന്ന് വിശ്വാസികളെ മോചിപ്പിക്കുവാനും ചിട്ടയോടെ പ്രവർത്തനമാവശ്യമാണ്. അതുപോലെ കലക്കവെള്ളത്തിൽ മീൻ പിടിക്കുന്നതുപോലെ അജമോഷണം പൂർവ്വാധികം ശക്തിയോടെ തുടരാൻ സർവ്വസന്നാഹങ്ങളും ഒരുക്കുന്നതും കണ്ടില്ലെന്നു നടിക്കാൻ സാദ്ധ്യമല്ല. ഇങ്ങനെ ഒട്ടനവധി കാര്യങ്ങൾ 21-ാം നൂറ്റാണ്ടിലേക്കു കടക്കുന്ന സഭയ്ക്കു ചെയ്യുവാനുണ്ട്. ഇതൊക്കെയും പ. ബാവാതിരുമേനിക്കു മാത്രമായി ചെയ്യുവാനാവുന്ന കാര്യങ്ങളല്ല. സഭാ മക്കളുടെ നിതാന്ത ജാഗ്രതയും, പ്രാർത്ഥനയും, പിൻതുണയും അദ്ദേഹത്തിന് ആവശ്യമാണ്. ആരാധനയും, കാര്യങ്ങൾ മനസ്സിലാക്കാതെയുള്ള വിമർശനവും ഒഴിവാക്കി യാഥാർത്ഥ്യ ബോധത്തോടുകൂടി സഭയുടെ നന്മയ്ക്കായി ഒരുമിച്ചു പ്രവർത്തിച്ചാൽ ഈ പരിശുദ്ധ ബാവായുടെ നേതൃത്വത്തിൽ ഒട്ടേറെ കാര്യങ്ങൾ ചെയ്യാനാവും. അതിന് ദൈവം തമ്പുരാൻ ഇടയാക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ❖

# ST. GREGORIOS ORTHODOX CHURCH
# SHARJAH

## അപേക്ഷകൾ ക്ഷണിക്കുന്നു

മരുഭൂമിയിലെ പരുമലയായ ഷാർജ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക കഴിഞ്ഞ കാൽ നൂറ്റാണ്ടായി നടത്തിവരുന്ന ജീവകാരുണ്യ പ്രവർത്തനം ഈ വർഷവും തുടർന്ന് നടത്തുവാൻ ആഗ്രഹിക്കുന്നു. നിർധനരും നിരാലംബരും ആയവരിൽ നിന്നും ജാതിമത ഭേദമെന്യേ താഴെ പറയുന്ന വിഭാഗങ്ങളിലേക്കായി അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷയോടൊപ്പം അതാതു വിഭാഗത്തിനനുസൃതമായി ആവശ്യപ്പെട്ടിരിക്കുന്ന രേഖകളും ഉണ്ടായിരിക്കേണ്ടതാണ്.

**1. വിദ്യാഭ്യാസം** **2. ചികിത്സാ സഹായം** **3. പൊതു സഹായം**

2006 ഓഗസ്റ്റ് 31-ാം തീയതിക്കകം അപേക്ഷകൾ സാധാരണ തപാലിൽ ലഭിച്ചിരിക്കേണ്ടതാണ്. ബന്ധപ്പെട്ട രേഖകൾ ഇല്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. ശുപാർശ ചെയ്യുന്ന വികാരിയുടെയും, അപേക്ഷകന്റെയും പൂർണ്ണമായ പേരും മേൽവിലാസവും രേഖപ്പെടുത്തിയിരിക്കേണ്ടതാണ്.

*അപേക്ഷ അയക്കേണ്ട വിലാസം:-*

**The Vicar, (S.G.O.C.C)**
**St. Gregorios Orthodox Church**
**PO Box. 2229, Sharjah, UAE**

അപേക്ഷകൾക്കൊപ്പം ഉണ്ടായിരിക്കേണ്ട രേഖകൾ:-

**വിദ്യാഭ്യാസം:-**

1) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ കത്ത്
2) വിദ്യാഭ്യാസം ചെയ്യുന്ന സ്ഥാപനത്തിൽ നിന്നും, പഠിക്കുന്നു എന്നുള്ളതിന് സാക്ഷ്യ പത്രം / അഡ്മിഷൻ കാർഡ്

**ചികിത്സാ സഹായം:-**

1) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ കത്ത്
2) ഡോക്ടറുടെ പക്കൽ നിന്നും ചികിത്സാ സർട്ടിഫിക്കറ്റ്

**പൊതു സഹായം:-**

1) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ കത്ത്

ലേഖനം

# പ. ദിദിമോസ് പ്രഥമൻ ബാവാ - മാർത്തോമ്മാ ശ്ലീഹായുടെ ദൗത്യത്തെ ഇരട്ടിപ്പിക്കുന്ന പിൻഗാമി



**ഫാ. ഡോ. കെ. എം. ജോർജ്ജ്**
(വൈദിക സെമിനാരി പ്രിൻസിപ്പൽ)

മലങ്കരസഭയുടെ മഹാചാര്യനായി സ്ഥാനമേറ്റിരിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ മിതഭാഷണത്തിനും ആത്മശിക്ഷണത്തിനും ഉറച്ച തീരുമാനശേഷിക്കും തപോനിഷ്ഠമായ ആത്മീക ജീവിതത്തിനും മുൻപു തന്നെ പ്രസിദ്ധനാണ്. ഭാരതത്തിന്റെ അപ്പോസ്തോലനായ തോമാ ശ്ലീഹായുടെ അപരനാമമായ ദിദിമോസ് (=ഇരട്ട) എന്ന പേര് സ്വീകരിച്ചതിലൂടെ മാർത്തോമ്മാ ശ്ലീഹായുടെ ദൗത്യത്തെ ഇൻഡ്യയിൽ ഇരട്ടിപ്പിക്കാനുള്ള ദിവ്യ നിയോഗമാണ് അദ്ദേഹം ഏറ്റെടുത്തിരിക്കുന്നത്. മലങ്കരസഭയ്ക്ക് 21-ാം നൂറ്റാണ്ടിൽ, അതിന്റെ മിഷനറി ദൗത്യത്തെ വികസിപ്പിക്കുന്നതിനും ആന്തരികമായ അച്ചടക്കം നേടുന്നതിനും ജനങ്ങൾക്ക് സർവ്വതോന്മുഖമായ അജപരിപാലനം നൽകുന്നതിനും സമുജ്ജ്വലമായ അദ്ധ്യാത്മീക ദർശനത്തിലൂടെ മലങ്കരസഭയെ കൂട്ടിയോജിപ്പിക്കുന്നതിനും ദൈവം അദ്ദേഹത്തെ വിളിച്ചിരിക്കുന്നു.

ദേവലോകത്ത് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സ്വീകരണച്ചടങ്ങിൽ മുഖ്യ പ്രഭാഷണം നടത്തിയ മാർത്തോമ്മാ സഭാദ്ധ്യക്ഷൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്താ പറഞ്ഞു: "ബാവാ തിരുമേനി ഓർത്തഡോക്സ് സഭയുടെ മാത്രം കാതോലിക്കാ അല്ല, മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യത്തിലുള്ള എല്ലാ സഭകളുടെയും കാതോലിക്കാബാവായാണ്." പിന്നീട് മറ്റൊരു സമ്മേളനത്തിലും അദ്ദേഹം ഈ കാര്യം ആവർത്തിച്ചു. ഇൻഡ്യയിലെ പുരാതന ക്രൈസ്തവരായ നസ്രാണികളുടെ ആധുനിക ചരിത്രത്തിൽ അവഗണിക്കപ്പെടുന്ന ഒരു വസ്തുതയും നാം പൂർണ്ണമായി സാക്ഷാത്കരിക്കേണ്ട ഒരു ദർശനവുമാണ് ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ ഒരു പ്രവചനം എന്നവിധം ചൂണ്ടിക്കാണിച്ചത്. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹീക പീഠത്തിന്റെ പ്രധാന ചുമതലക്കാരനായി ദൈവം വിളിച്ചിരിക്കുന്ന പ. ദിദിമോസ് ബാവാ ഇൻഡ്യയിലെ എല്ലാ ക്രൈസ്തവരുടെയും "കാതോലിക്കാ" അഥവാ പൊതുപിതാവ് എന്ന സ്ഥാനം ആത്മീകമായി സാക്ഷാത്ക്കരിക്കാൻ നിയുക്തനാണ്. ഭാരതീയ ക്രൈസ്തവരുടെ ഐക്യത്തിന്റെ സാരഥിയും സംരക്ഷകനുമായി തീരാനുള്ള വിളിയാണ് മലങ്കരസഭയുടെ കാതോലിക്കായ്ക്ക് ഉള്ളത്. മലങ്കരസഭയുടെ കാതോലിക്കാ റോമിലെയോ അന്ത്യോഖ്യയിലെയോ പാത്രിയർക്കീസിന്റെ സാമന്തനല്ല, സമസ്വഭാവമുള്ള സഹോദരനാണ്. ഈ വസ്തുത വേർപെട്ടു നിൽക്കുന്ന സഹോദരങ്ങൾ

> മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹീക പീഠത്തിന്റെ പ്രധാന ചുമതലക്കാരനായി ദൈവം വിളിച്ചിരിക്കുന്ന പ. ദിദിമോസ് ബാവാ ഇൻഡ്യയിലെ എല്ലാ ക്രൈസ്തവരുടെയും "കാതോലിക്കാ" അഥവാ പൊതുപിതാവ് എന്ന സ്ഥാനം ആത്മീകമായി സാക്ഷാത്ക്കരിക്കാൻ നിയുക്തനാണ്. ഭാരതീയ ക്രൈസ്തവരുടെ ഐക്യത്തിന്റെ സാരഥിയും സംരക്ഷകനുമായി തീരാനുള്ള വിളിയാണ് മലങ്കരസഭയുടെ കാതോലിക്കായ്ക്ക് ഉള്ളത്.

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ


പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവാ (77-ാം ഓർമ്മ) ഡിസംബർ - 17


പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (42-ാം ഓർമ്മ) ജനുവരി - 3


ദാനിയേൽ മാർ ഫീലക്സിനോസ് മെത്രാപ്പോലീത്ത (15-ാം ഓർമ്മ) ഡിസംബർ - 13


യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്ത (19-ാം ഓർമ്മ) ഡിസംബർ - 26

ഉൾപ്പെടെ മലങ്കര സഭാംഗങ്ങളെല്ലാവരും അഹങ്കാരലേശമില്ലാതെ വിനയപൂർവ്വം മനസ്സിലാക്കി പ്രവർത്തിച്ചാൽ പ. ദിദിമോസ് ബാവായുടെ പൊതുവായ ഇടയ പരിപാലനത്തെ ഏറ്റവും ഫലപ്രദമാക്കിത്തീർക്കാൻ നമുക്ക് കഴിയും.

കൗമാര പ്രായത്തിൽത്തന്നെ സന്യാസ ജീവിതത്തിലേക്ക് പ്രവേശിച്ച വ്യക്തിയാണ് ദിദിമോസ് ബാവാ. പ്രശസ്തമായ പത്തനാപുരം ദയറായുടെയും സ്ഥാപനങ്ങളുടെയും പ്രാരംഭകനും ഉന്നത ശീർഷനുമായിരുന്ന തോമാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ ആത്മീക ശിക്ഷണത്തിലും വാത്സല്യത്തിലും പോഷിപ്പിക്കപ്പെട്ട അദ്ദേഹത്തിന്റെ വ്യക്തിത്വം കഠിനമായ തപശ്ചര്യകളിൽ സ്ഫുടം ചെയ്യപ്പെട്ടതാണ്. അതുകൊണ്ട് ഗുരുഭക്തിയും അനുസരണവും നിഷ്ഠയും നിശ്ചയദാർഢ്യവും മുഖമുദ്രകളായ അദ്ദേഹത്തിന്റെ നേതൃത്വം മലങ്കരസഭയ്ക്ക് ഒരു പുതിയ വ്യവസ്ഥിതിയുടെ നാന്ദിയാണ്.

അദ്ദേഹം മെത്രാപ്പോലീത്തായായി മലബാർ ഭദ്രാസനത്തിന്റെ ചുമതലയേൽക്കുമ്പോൾ ആ ഭദ്രാസനം മലങ്കരസഭയുടെ പുറംപോക്കിൽ കുടിലുകെട്ടി കിടന്ന ഒരവശ ഭദ്രാസനമായിരുന്നു. അതിനെ കൈപിടിച്ചുയർത്തി മലങ്കരസഭയ്ക്ക് മുഴുവൻ അഭിമാനിക്കാൻ തക്കവിധം ഇന്ന് സുസംഘടിതവും സുശിക്ഷിതവുമായ ഭദ്രാസനമാക്കി മാറ്റിയത് മാർ തീമോത്തിയോസ് എന്ന നല്ല ഇടയനായിരുന്നു. ഇവിടെയും അദ്ദേഹത്തെ സഹായിച്ചത് സന്യാസ ജീവിതത്തിലൂടെ അദ്ദേഹം സാംശീകരിച്ച ദാരിദ്ര്യവ്രതവും ലാളിത്യവും സഭാനേതൃത്വത്തോടുള്ള അനുസരണബോധവുമായിരുന്നു. യാതൊരു കൈത്താങ്ങലും നൽകാതെ ഒരു പാവപ്പെട്ട ഭദ്രാസനത്തിലേക്ക് സഭ അദ്ദേഹത്തെ പറഞ്ഞുവിട്ടപ്പോൾ ആ നിയോഗം സന്തോഷത്തോടെ സ്വീകരിക്കുകയും അത്യുന്നതന്റെ ശക്തിയിൽ മാത്രം ആശ്രയിച്ച് തന്റെ ദൗത്യം ഏറ്റം വിജയകരമായി പൂർത്തിയാക്കുകയും ചെയ്തു.

''മഹാനായ ഗ്രിഗറി'' എന്നു വിശേഷിപ്പിക്കപ്പെടുന്ന ഒരു മാർപാപ്പാ ഏഴാം നൂറ്റാണ്ടിൽ പാശ്ചാത്യ സഭയെ നയിച്ചിരുന്നു. ആദ്യമായി പാശ്ചാത്യ ദേശത്ത് സന്യാസ പ്രസ്ഥാനം ആരംഭിച്ച വിശുദ്ധനായ ബനഡിക്ടിന്റെ സന്യാസ ശിഷ്യനായിരുന്നു ഗ്രിഗോറിയോസ് പാപ്പാ. ആ സന്യാസ പ്രസ്ഥാനത്തിന്റെ മുദ്രാവാക്യമായ Ora et Labora (Prayer and work) സ്വീകരിച്ച് യൂറോപ്പിനെ മുഴുവൻ ഒരു ബനഡിക്ടൈൻ ആശ്രമമാക്കി മാറ്റണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിലാഷം. അന്ന് ദരിദ്രമായിരുന്ന യൂറോപ്പിന് പിന്നീടുണ്ടായ കാർഷികവും വ്യാവസായികവുമായ വൻ പുരോഗതിയുടെ ശിൽപിയായി അദ്ദേഹത്തെ ചില ചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നുണ്ട്. ആശ്രമ വ്യവസ്ഥയുടെ രണ്ടു തത്വങ്ങൾ പ്രാർത്ഥനയും അദ്ധ്വാനവും - അദ്ദേഹം യൂറോപ്പിനു മുഴുവൻ നൽകി. ഇതുപോലെ മലങ്കരസഭയ്ക്കു മുഴുവൻ ആത്മീക നവോത്ഥാനവും നല്ല അച്ചടക്കവും ജനക്ഷേമപരമായ പ്രവർത്തനത്തിലുള്ള പുരോഗതിയും കൈവരിക്കുവാൻ ദിദിമോസ് ബാവായുടെ തപോനിഷ്ഠമായ ജീവിതവും നേതൃത്വവും ഇടയാക്കുമെന്ന് നമുക്ക് പ്രതീക്ഷിക്കാം. എല്ലാത്തിലുമുപരി ചില നേതാക്കളുടെ സ്വാർത്ഥതയും സ്ഥാനമോഹവും മൂലം രണ്ടായിപ്പിളർന്ന മലങ്കരസഭയെ വീണ്ടും ക്രിസ്തുവിൽ ഒരു ശരീരമാക്കി മാറ്റുവാൻ തക്കവിധം ദൈവത്തിന്റെ പരിശുദ്ധാത്മാവ് മലങ്കരസഭയുടെ ഈ പരമാദ്ധ്യക്ഷന് വഴി നടത്തട്ടെയെന്ന് നമുക്ക് പ്രാർത്ഥിക്കാം. ❖



# H.H. BASELIUS MAR THOMA MATHEWS II Makes the Abdication a Gracious Event for the Orthodox Church

**Prof. John Mathew Koodarathil**

*[Principal (Retd.) Baselius College]*

True to His Holiness's ingrained quality of being with malice towards none, but only with goodwill to all Baselius Mar Thomas Mathews II abdicated the throne enabling the Seventh Catholicose and Malankara Metropolitan to be well in office with the divine christening as Baselius Mar Thomas Didymos I. Amidst prayerful chantings that swelled from the faithful at the Parumala Seminary Church H.B. Thomas Mar Thimotheos was enthroned as the Catholicos of the East and Malankara Metropolitan on Monday 31 October 2005 in the presence of the Metropolitans of the Church and the large gathering with H.G. Dr. Thomas Mar Makarios as the chief celebrant.

For the first time in the hisotry of our Church, the newly enthroned Catholicos was privileged with the physical presence of his predecessor during the installation ceremony. Invoking prayers from one and all, when Mathews II Bava Thirumeni offered the Staff-Amsavadi-and adorned the successor with three chains-one of Sleeba and another of St. Mary and another of St. Thomas, with the words-the Spiritual authority and the Temporal authority that the Church entrusted with me fourteen years ago in now shifted on to you with all the satifaction of the heart-it was a divine will that was fulfilled. Drenching the eyes and hearts of all, when Mar Thoma Mathews II Bava Thirumeni stood up, at the conclusion of the ceremony, to hug and garland his successor, it was a meeting of the Past and the Present, giving way for the latter.

More touching was the parting message given by the outgoing Catholicos, wishing the new Catholicose God's benison in discharging the duties for the steadier growth of the Church. Then taking leave of his Authority and the Throne, with his head held high, H.H. Baselius Marthoma Mathews II, stepped down from the Holy Madbaha of the Parumala Seminary Church assisted by V.M. James Achan and Varughese Achan and decon Siby, leaving the destiny of the Church, safely and graciously, in the hands of Catholicose H.H. Baselius Mar Thoma Didymos I and other Metropolitans, priests, Deacons and the Faithful.

Yes, the Angel Achen as the elders fondly call him, is now the living Angel of the Orthodox Church, away from the Throne and Authority, but disseminating the grace all around.

Yes, it was yet another proud moment for the Church witnessing the God's doing in all its matters and God picking up the right persons at the right time.

May our new Bava Thirumeni, H.H. Baselius Mar Thoma Diymos I, be inspired by the Holy Spirit to lead and nurture the Church in a big way in good health and practical wisdom.



# ബൈബിൾ പദപ്രശ്നം 34

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | 2 | | | | 3 | 4 | 5 | | |
| | | 6 | 7 | | | | 8 | 9 | |
| | 10 | | | | 11 | | | | 12 |
| | | 13 | | 14 | | | | | |
| | 15 | 16 | | 17 | | | | 18 | |
| | | | 19 | | | 20 | | | |
| 21 | | | | | 22 | 23 | | | |
| | | 24 | | | 25 | | 26 | | 27 |
| 28 | | | 29 | | | 30 | | | |
| 31 | | | 32 | | | 33 | | | |

## വലത്തോട്ട്

1. പ്രധാനിയാകുവാൻ ആഗ്രഹിച്ച് അപ്പോസ്തോലന്മാരെ കൂട്ടാക്കാതിരുന്നവൻ (5)
5. ദേശത്തേക്കും സുന്ദരികളായ സഹോദരിമാരിൽ മൂത്തവൾ (3)
6. യോശീയാവ് രാജാവിനെ ഫറവോൻ നെഖോ കൊന്ന സ്ഥലം (3)
8. ഇടിമക്കളുടെ അമ്മ (3)
10. ശിമെയോൻ ഗോത്രത്തിന് അവകാശം ലഭിച്ച പട്ടണങ്ങളിലൊന്ന് (6)
14. കർത്താവ് ജനിക്കുമ്പോഴത്തെ യഹൂദ്യ രാജാവ് (4)
16. ഏദെനു കിഴക്ക് കയീൻ പാർത്ത ദേശം (2)
17. രാജാവിനോടു വാദിച്ച് യിരെമ്യാവിനെ കുഴിയിൽ നിന്നു കയറ്റിയ ആൾ (6)
20. ദാവീദ് സേനയിലെ വീരനായിരുന്ന നയരായിയുടെ പിതാവ് (4)
21. അബ്ശാലോമിന്റെ അമ്മ (3)
22. ദാവീദിന്റെ ആദ്യജാതന്റെ അമ്മ (4)
24. ഉപായി ആയ അനുജനോട് ഒടുവിൽ ക്ഷമിച്ചവൻ (3)
25. ബെന്യാമീന്യനായ പരാക്രമശാലി യെദീയയേലിന്റെ പുത്രൻ (4)
28. ശിത്തീമിൽ പാർക്കുമ്പോൾ യഹോവയെ വിട്ട് യിസ്രായേൽ സേവിച്ച മോവാബ്യ ദേവൻ (5)
30. ജനത്തെയാകെ കൊന്ന ശേഷം ശൗൽ തടവിലാക്കിയ അമാലേക്യ രാജാവ് (3)
31. ആദിമുതൽ ഉണ്ടായിരുന്നത്; പിന്നീട് ജഡരൂപമെടുത്തത് (3)
32. ദാവീദിനെ പശ്ചാത്താപ വിവശനാക്കിയ പ്രവാചകൻ (3)
33. ദമസ്കോസിലെ രണ്ടു പ്രധാന നദികളിൽ ഒന്ന് (4)

## താഴോട്ട്

1. മലങ്കരയിലെ ഏഴാമത്തെ കാതോലിക്ക (4,4,2)
2. മോശയുടെ അമ്മ (4)
3. മാതാവിന്റെ പെരുന്നാൾ (3)
4. തൊഴുത്തുകളുടെ ദേശം (3)
5. ഇമ്മാനുവേലിന്റെ ജനനം പ്രവചിച്ചവൻ (4)
7. യിപ്താഹിന്റെ പിതാവ് (4)
9. 'എന്റെ ജനമല്ല' എന്ന് അർത്ഥം (3)
11. പ്രവാചകനെ പിടിക്കാൻ നീട്ടിയ കൈ വരണ്ടുപോയ രാജാവ് (4)
12. അനാഥോത്തിലെ നിലത്തിന്റെ ആധാരം മൺപാത്രത്തിൽ സൂക്ഷിച്ചവൻ (3)
13. ക്രൈസ്തവ നിയമ സംഹിത (3)
15. ദാവീദ്സേനയിലെ ഒരു വീരൻ; ശിമ്രിയുടെ മകൻ (5)
17. മൂന്നുവർഷം മഴ പെയ്യില്ലെന്നു പ്രവചിച്ചവൻ (4)
18. ദേവദാരുവിനു പേരുകേട്ട നാട് (4)
19. 'കൈവശം' എന്ന് അർത്ഥം; ഒരു നഗരം (3)
22. മഹതിയാണവൾ; മ്ലേച്ഛയാണവൾ (4)
26. "മകന്റെ മരണം എനിക്കു കാണേണ്ട" കരഞ്ഞതാര്? (3)
27. മനശെയുടെ മകൻ (3)
29. "വെള്ളം എന്നെ വളഞ്ഞു. ആഴി എന്നെ ചുറ്റി" പറഞ്ഞതാര്? (2)

## പദപ്രശ്നം – 32 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. തോമസ് ഫിലിപ്പ് കല്യാൺ, മുംബയ്
2. സൂസമ്മ ഇടിക്കുള പിമ്പ്രി, പുനെ
3. ലീലാമ്മ കുര്യൻ, ഹൈദരാബാദ്

4. പി. സി. അലക്സാണ്ടർ മറ്റം മാവേലിക്കര; 5. ടി.സി. മാത്തപ്പൻ, കുന്നംകുളം; 6. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. ഏലിയാമ്മ തോമസ്, നിരണം; 9. ഏലിയാമ്മ ഗീവർ കുന്നംകുളം; 10. ഏലിയാമ്മ ജോൺ, നവി മുംബയ്; 11. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 12. ഏലിയാമ്മ ഐസക്, പുത്തൂർ; 13. ഏലിയാമ്മ പൗലോസ്, വയനാട്; 14. ഏലിയാമ്മ ജോർജ്, മീറാറോഡ്, ബാംഗ്ലൂർ; 15. ഏലമ്മ എബ്രഹാം, കളമശേരി; 16. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 17. ആലീസ്, വർഗീസ്, ചമ്പക്കര, കോട്ടയം; 18. സാറാമ്മ വർഗീസ്, നിരണം നടുവിൽ; 19. സാറാമ്മ തമ്പി, കോയമ്പത്തൂർ; 20. എലിസബത്ത് തമ്പി, കൊച്ചി; 21. എലിസബത്ത് ചെറിയാൻ, നിരണം; 22. അന്നമ്മ തോമസ്, നരിയാപുരം; 23. ബീന തോമസ്, പുതുപ്പള്ളി; 24. ജെസി തോമസ്, ഖഡ്കി, പുനെ; 25. മേരി തോമസ്, നാരങ്ങാനം; 26. ഷൈനി തോമസ്, ഇൻഡോർ; 27. റാഹേലമ്മ തോമസ്, കടമ്പനാട്; 28. റേച്ചൽ അലക്സാണ്ടർ; പുനെ; 29. റേച്ചൽ മത്തായിക്കുട്ടി, പുതുശേരി; 30. രഞ്ജിനി റജി, കളമശേരി; 31. മോളി ജോൺ, മല്ലപ്പള്ളി വടക്ക്; 32. മോളി മാത്യു, നാരങ്ങാനം; 33. ലീല മാത്യു, ഹൈദരാബാദ്; 34. ലീലാമ്മ ജോർജ്, ജലഹള്ളി, ബാംഗ്ലൂർ; 35. ലീലാമ്മ മാമ്മൻ, മാങ്ങാനം, കോട്ടയം; 36. ലൈല പോൾ, തിരുവനന്തപുരം–3; 37. സൂസമ്മ രാജൻ, കൊൽക്കത്ത; 38. സൂസമ്മ തങ്കൻ, ഭാണ്ഡൂപ്, മുംബയ്; 39. കെ. ജോർജ്, അതിരുങ്കൽ; 40. വി. എ. തോമസ്, കറ്റാനം; 41. ഡെന്നി സി. അലക്സ്, നെടുമാവ്, കോട്ടയം; 42. അന്നമ്മ ജോസഫ്, നെടുമാവ്; 43. അലക്സി ജോർജി, ചന്ദനപ്പള്ളി; 44. സുനിത കള്ളിക്കാട്, പാലക്കാട്; 45. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 46. കെ. കെ. എബ്രഹാം, നെടുങ്ങാടപ്പള്ളി; 47. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 48. ചിന്നമ്മ വർഗീസ്, നാരങ്ങാനം; 49. ഓമന ചാക്കോ, നിരണം; 50. ജിനു മാത്യ, നാരങ്ങാനം; 51. ലിസിയമ്മ വർഗീസ്, കാൺപൂർ; 52. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡുപ്, മുംബയ്; 53. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 54. റീഷ സാറ കുര്യാക്കോസ്, ന്യൂഡെൽഹി; 55. പി. എ. സൂസമ്മ കരീപ്ര, കൊല്ലം; 56. ബിനി ബോബൻ, കുന്നാകുളം; 57. വിനീത സി.ജെ. എറണാകുളം.

*(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ: വൽസമ്മ ഫിലിപ്പ് ഭോപ്പാൽ, ശോശാമ്മ എബ്രഹാം ബിലാസ്പൂർ; റോസമ്മ ജോർജ്, കൊൽക്കത്ത; ഏലമ്മ വർഗീസ്, ഉദയ്പൂർ, രാജസ്ഥാൻ; മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ, കോട്ടയം; ഓമന രാജൻ, ഹൈദരാബാദ്; ഡെയ്സി മാത്യു നിരണം; മറിയാമ്മ മാത്യു, കളമശേരി; മാത്യു തോമസ്, ഭോപ്പാൽ)*

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**

(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല–690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-01-2006

## പദപ്രശ്നം – 32, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ബാ | പ് | ന | ത് | 2 പ | നേ | ഹ് | 3 സി | 4 ദോ | ൻ |
| 5 ര | 6 ഹ | 7 ബെ | യാ | ശീ | 8 അ | ക്കാ | ൽ | ദാ | മ |
| ഫാ | ദ്ദ | സ | 9 ഖെ | ശ | ഝാ | വ് | 10 ദേ | നീ | 11 പ |
| ത്തി | ദ് | 12 ലേ | വി | ഝാ | 13 യി | ശ് | മാ | യേ | ൽ |
| ലെ | 14 മ | ൽ | സ | ർ | രം | 15 മി | സ് | പ | ത്തി |
| 16 വി | വേ | ക | 17 മി | ല്ലാ | ത്ത | സു | ന്ദ | രി | യേ |
| ധ | 18 ഖെ | ദ്ദീ | ദ്ധാ | വ് | 19 ദ്ദി | 20 ബെ | ഥൂ | വേ | ൽ |
| 21 വ | ഹോ | 22 ഹ | ന്ന്യ | 23 ബേ | 24 ദ്ദി | ൻ | ഹാ | ബ് | 25 ശി |
| സ് | ഖാ | നാ | ർ | ഥേ | മോ | 26 അ | ര | വ് | നാ |
| ഥി | 27 ദാ | നി | യേ | ൽ | സ് | മി | 28 ദാ | ഫീ | ർ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.



ലേഖനം

# അനന്യം ഈ അഭിഷേകം

എം. കുര്യൻ തോമസ്

**2005** ഒക്ടോബർ 31-ന് തോമസ് മാർ തീമോത്തിയോസ് മെത്രപ്പോലീത്തയെ പ. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ആയി വാഴിച്ചപ്പോൾ മലങ്കരസഭാ ചരിത്രത്തിൽ അതൊരു വിസ്മയക്കാഴ്ചയായി. മലങ്കരയിലെ കാതോലിക്കേറ്റിന്റെ ചരിത്രത്തിൽ ഇദംപ്രഥമമായി മുൻഗാമി നേരിട്ട് പിൻഗാമിയെ വാഴിക്കുക എന്ന അസുലഭ ഭാഗ്യത്തിനാണ് പരുമല സെമിനാരി സാക്ഷ്യം വഹിച്ചത്.

സ്ഥാനത്യാഗംചെയ്യുന്ന മൂന്നാമത്തെ കാതോലിക്കയാണ് പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ. അദ്ദേഹത്തിനു മുമ്പ് സ്ഥാനത്യാഗം ചെയ്ത മാർ ഔഗേൻ പ്രഥമനും മാർത്തോമ്മാ മാത്യൂസ് പ്രഥമനും പിൻഗാമിക്ക് സ്ഥാനചിഹ്നങ്ങൾ കൈമാറിയത് ദേവലോകം അരമനയിൽ വെച്ചാണ്. ദീർഘമായ സ്ഥാനാരോഹണ ശുശ്രൂഷയിൽ പങ്കെടുക്കുവാനുള്ള ആരോഗ്യസ്ഥിതി അന്ന് അവർക്കില്ലായിരുന്നു എന്നതാവണം കാരണം. ഏതായാലും മുൻഗാമിയായ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, പിൻഗാമിയുടെ സ്ഥാനാരോഹണ ശുശ്രൂഷാവേളയിൽതന്നെ പിൻഗാമിയെ വലിയ ഇടയനടുത്ത അഹറോന്റെ വടിപിടിപ്പിച്ച്, മുദ്രമാലകളും അണിയിച്ച്, മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനാക്കി.

1653-ൽ മലങ്കരയിൽ ദേശീയ എപ്പിസ്ക്കോപ്പേറ്റ് രൂപമെടുത്തതുമുതൽ മുൻഗാമി പിൻഗാമിയെ വാഴിക്കുക എന്നത് മലങ്കരസഭയുടെ കീഴ്‌വഴക്കമായിരുന്നു. പകലോമറ്റം കുടുംബത്തിൽനിന്നും വാഴിക്കപ്പെട്ട മലങ്കരമെത്രാന്മാരിൽ ഭൂരിഭാഗം പേരും മുൻഗാമികളാൽ അഭിഷേകം ചെയ്യപ്പെട്ടവരാണ്. മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീദ് വാഴിച്ച മഹാനായ ഒന്നാം മാർത്തോമ്മായും മാർ ഈവാനിയോസ് ഹദിയള്ള വാഴിച്ച മൂന്നും നാലും മാർത്തോമ്മാമാരും ഒഴികെ പകലോമറ്റം മെത്രാന്മാരെല്ലാവരും മുൻഗാമികളാൽ വാഴിക്കപ്പെട്ടവരായിരുന്നു. രണ്ടാം മാർത്തോമ്മായുടെ സ്ഥാനദാതാവ്, മാർ ഗ്രിഗോറിയോസാണെന്ന് ഒരു അഭിപ്രായം ഉള്ളകാര്യം വിസ്മരിക്കുന്നില്ല. പക്ഷേ ഇവരാരും തങ്ങളുടെ ജീവിതകാലത്ത് അധികാരം ഒഴിഞ്ഞുകൊടുത്ത ചരിത്രമില്ല.

പകലോമറ്റം വാഴ്ച അവസാനിപ്പിക്കാൻ മലങ്കരപള്ളിയോഗം തീരുമാനിച്ചതിനു ശേഷം തുടർച്ചയായി മൂന്നു ദീവന്ന്യാസ്യോസ് മെത്രാപ്പോലീത്താമാരെ വാഴിച്ചത് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ് മെത്രാപ്പോലീത്തയായിരുന്നു. ഇവരിൽ ആദ്യത്തെയാളായ പുലിക്കോട്ടിൽ മാർ ദീവന്ന്യാസ്യോസ് രണ്ടാമൻ കാലംചെയ്ത ശേഷം, മാർ പീലക്സിനോസ്, മലങ്കര മെത്രപ്പോലീത്തയായി സ്ഥാനമേറ്റു. തുടർന്ന് അദ്ദേഹം പുന്നത്ര മാർ ദീവന്ന്യാസ്യോസ് മൂന്നാമനെ മലങ്കരമെത്രാനായി വാഴിച്ച് അധികാരം ഒഴിഞ്ഞുകൊടുത്തു. അങ്ങനെ മലങ്കരസഭയുടെ ചരിത്രത്തിൽ സ്ഥാനത്യാഗം ചെയ്ത ആദ്യസഭാതലവനെന്ന സ്ഥാനത്തിന് മാർ പീലക്സിനോസ് അർഹനായി. പുന്നത്ര മെത്രാൻ ആകസ്മികമായി കാലം ചെയ്തതിനാൽ മാർ പീലക്സിനോസ് രണ്ടാമതും മലങ്കരമെത്രാൻ സ്ഥാനം ഏറ്റെടുത്തു തുടർന്ന് ചേപ്പാട് മാർ ദീവന്ന്യാസ്യോസ് നാലാമനെ വാഴിച്ച് അദ്ദേഹം വീണ്ടും സ്ഥാനമൊഴിഞ്ഞു. മലങ്കരസഭാചരിത്രത്തിൽ രണ്ടുപ്രാവശ്യം സ്ഥാനത്യാഗം ചെയ്ത ഏകവ്യക്തി എന്ന അനന്യസ്ഥാനമാണ് കിടങ്ങൻ മാർ പീലക്സിനോസിനുള്ളത്. പിന്നീട് ചേപ്പാട്ട് മാർ ദീവന്യാസ്യോസ് നാലാമനും പ്രൊട്ടസ്റ്റന്റു പീഡനം സഹിക്കവയ്യാതെ സ്ഥാനത്യാഗം ചെയ്തു.

മലങ്കര പള്ളിയോഗത്തിന്റെ തിരഞ്ഞെടുപ്പുകൂടാതെ പാലക്കുന്നത്ത്

മാത്യൂസ് ശെമ്മാശൻ ശീമയിൽപോയി അന്തോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം ഏറ്റുവന്നതോടുകൂടി മലങ്കരസഭയിൽ മുൻഗാമി, പിൻഗാമിയെ വാഴിക്കുക എന്ന പതിവിനു ഭാഗംവന്നു. ചേപ്പാട്ടു മാർ ദീവന്ന്യാസ്യോസ് നാലാമൻ സ്ഥാനത്യാഗം ചെയ്തതിനാൽ മാർ മാത്യൂസ് അത്താനാസ്യോസിനു ഭരണം കിട്ടി. ഈ സാഹചര്യത്തിൽ അദ്ദേഹത്തിനു ബദലായി തിരഞ്ഞെടുക്കപ്പെട്ട പുലിക്കോട്ടിൽ മാർ ദീവന്യാസ്യോസ് അഞ്ചാമനും അന്തോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം സ്വീകരിക്കാൻ നിർബന്ധിതനായി.

തുടർന്നുണ്ടായ പത്രോസ് ത്രിദീയൻ പാത്രിയർക്കീസിന്റെ സന്ദർശനവും അനുബന്ധസംഭവങ്ങളും മലങ്കരസഭയെ അന്തോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം അംഗീകരിക്കുന്ന നിലയിലെത്തിച്ചു.അതിനാൽ പ. വട്ടശ്ശേരിൽ മാർ ദീവന്ന്യാസ്യോസ് ആറാമനും പാത്രിയർക്കീസിൽ നിന്നാണ് മേല്പട്ടസ്ഥാനം സ്വീകരിച്ചത്.

ഇതിനിടയിൽ ഒരുസ്ഥാനത്യാഗശ്രമം നടന്നെങ്കിലും ഫലപ്രാപ്തിയിലെത്തിയില്ല. 1889 ൽ റോയൽ കോടതിവിധിയുടെ സമയത്ത്, പ്രൊട്ടസ്റ്റന്റു വിഭാഗം തലവനായ തോമസ് അത്താനാസ്യോസ് സത്യവിശ്വാസത്തിലേക്കു മടങ്ങിവരുന്നപക്ഷം അദ്ദേഹത്തിന് മലങ്കരമെത്രാൻ സ്ഥാനം ഒഴിഞ്ഞു കൊടുക്കാൻ താൻ തയാറാണെന്ന് മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. എന്നാൽ വേദവിപരീതം ത്യജിക്കുവാൻ തോമസ് അത്താനാസ്യോസ് തയാറാകാതിരുന്നതിനാൽ ഈ ശ്രമം വിജയിച്ചില്ല.

എന്നാൽ മറ്റൊരുകാര്യത്തിൽ മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ വിജയംനേടി. പാത്രിയർക്കീസിന്റെ ശക്തമായ എതിർപ്പിനെ മറികടന്ന് തന്റെ ജീവിതകാലത്തു തന്നെ പിൻഗാമിക്ക് മേല്പട്ടസ്ഥാനം ലഭ്യമാക്കുന്നതിൽ അദ്ദേഹം വിജയിച്ചു. സ്വയം വാഴിക്കാനായില്ലെങ്കിലും 1873–ലെ പരുമല*സുന്നഹദോസു നിശ്ചയം അദ്ദേഹം അങ്ങനെ നടപ്പാക്കി.

മലങ്കരയിലെ കാതോലിക്കാമാരുടെ ചരിത്രത്തിൽ പിൻഗാമിയാൽ മേല്പട്ടസ്ഥാനത്ത് ഉയർത്തപ്പെട്ട ഒരു മുൻഗാമിയുണ്ട്. അന്തോഖ്യായുടെ പ. അബ്ദുൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് അദ്ധ്യക്ഷനായ സുന്നഹദോസാണ് പിന്നീട് മലങ്കരയിലെ രണ്ടാം കാതോലിക്കയായി വാഴിക്കപ്പെട്ട വാകത്താനം ഗീവർഗീസ് റമ്പാനെ മാർ പീലക്സിനോസ് എന്നപേരിൽ മേല്പട്ടസ്ഥാനത്തേക്കുയർത്തിയത്. അന്ന് സഹകാർമ്മികരിൽ ഒരാൾ പിന്നീട് മലങ്കരസഭയിലെ മൂന്നാം കാതോലിക്കായായി വാഴിക്കപ്പെട്ട കല്ലാച്ചേരിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയായിരുന്നു. മലങ്കര സഭയിലെ ഒന്നാം കാതോലിക്കയായിരുന്ന പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ആയിരുന്നു മറ്റൊരു സഹകാർമ്മികൻ. മുൻഗാമിയും പിൻഗാമിയും ചേർന്നു മേല്പട്ടക്കാരനായി വാഴിച്ച ഏക കാതോലിക്ക എന്ന് ഈ അർത്ഥത്തിൽ പ. വാകത്താനത്തു ബാവായെ വിശേഷിപ്പിക്കാം.

തങ്ങളുടെ ജീവിതകാലത്ത് പിൻഗാമിയെ വാഴിക്കുക എന്നതായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെ മലങ്കരസഭയുടെ പാരമ്പര്യം. സഭയുടെ അഖണ്ഡതയ്ക്ക് ഇത് അത്യന്താപേക്ഷിതമാണെന്ന് 1873–ൽ പരുമലയിൽ ചേർന്ന മലങ്കരപള്ളിയോഗം നിഷ്കർഷിച്ചു. മാർ ദീവന്യാസ്യോസ് അഞ്ചാമൻ അതു നടപ്പിലാക്കി. മൂന്നാമത്തെ കാതോലിക്കയുടെ കാലം മുതൽ പിൻഗാമിയെ മുൻഗാമിയുടെ കാലത്ത് തിരഞ്ഞെടുക്കുക എന്നത് കീഴ്വഴക്കമായി. നാലും അഞ്ചും കാതോലിക്കാമാർ സ്ഥാനത്യാഗം ചെയ്ത് പിൻഗാമിക്ക് അധികാരം ഏൽപ്പിച്ചുകൊടുത്തു. ആറാമത്തെ കാതോലിക്കയാകട്ടെ ഇവയുടെയെല്ലാം പൂർത്തീകരണമായി ഏഴാം കാതോലിക്കയ്ക്ക് അധികാരമൊഴിഞ്ഞു കൊടുക്കുകമാത്രമല്ല, അദ്ദേഹത്തെ വാഴിക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിൽ മാർത്തോമ്മ ദിദിമോസ് പ്രഥമന്റെ വാഴ്ച മലങ്കരസഭാചരിത്രത്തിലെ ഒരു നിർണ്ണായക വഴിത്തിരിവാണ്. ഈ മാതൃക ഇനിയുള്ള കാലത്ത് കീഴ്വഴക്കമായി മാറണം.



ഫാ. റ്റി. ജെ. ജോഷ്വാ

# രക്ഷാസരണികൾ

ഗ്രന്ഥ കർത്താവ് : ഫാ. ജോർജ്ജ് മാത്യു കുറ്റിക്കണ്ടത്തിൽ
പ്രസിദ്ധീകരണം : എം. ഒ. സി. പബ്ലിക്കേഷൻസ്, കോട്ടയം
പേജ് : 209, വില : 70

ഓർത്തഡോക്സ് സഭാംഗങ്ങളുടെ ആദ്ധ്യാത്മികത അടിസ്ഥാനപ്പെട്ടിരിക്കുന്നത് കൗദാശികാനുഭവത്തിലാണ്. കേവലം വൈകാരികമായ ഒരനുഭൂതിയോ ഉപരിപ്ലവമായ പ്രതിഭാസമോ അല്ല, ആളത്തത്തിന്റെ സമസ്തമേഖലകളിലേക്കും, ജീവിതത്തിന്റെ എല്ലാ അനുഭവങ്ങളിലേക്കും കടന്നെത്തുന്ന ഒന്നാണ് ഓർത്തഡോക്സ് ആത്മീയത. അതിനു പ്രാപ്തമാക്കുന്നത് കൃപയുടെ നീർച്ചാലുകളാകുന്ന വിശുദ്ധ കൂദാശകളാണ്. അപ്പോൾ കൂദാശകളെപ്പറ്റിയുള്ള പഠനം ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അനുപേക്ഷണീയമാണെന്നു വരുന്നു. അതിനു സഹായകമായ ഏതു കൃതിയും സഭാമക്കൾ സഹർഷം സ്വാഗതം ചെയ്യും.

ഈ പശ്ചാത്തലത്തിലാണ് പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് അദ്ധ്യാപകനായ കുറ്റിക്കണ്ടത്തിൽ ഫാ. ജോർജ്ജ് മാത്യുവിന്റെ "രക്ഷാസരണികൾ" എന്ന കൃതിയുടെ പ്രസക്തി ബോധ്യമാകുന്നത്. പതിനേഴ് അദ്ധ്യായങ്ങളിൽ കൂടി, കൂദാശകളെപ്പറ്റി പൊതുവായും, സഭയുടെ അനുഷ്ഠാനത്തിൽ മുന്തി നിൽക്കുന്ന ഏഴു കൂദാശകളെപ്പറ്റി വിശദമായും ചർച്ച ചെയ്യുന്നു. ചില സവിശേഷതകൾ ഈ കൃതിക്കവകാശപ്പെടാമെന്നു തോന്നുന്നു. ഓരോ കൂദാശയുടെയും അനുഷ്ഠാന കർമ്മങ്ങളെ വിവരിക്കുന്നതോടൊപ്പം അവയുടെ ആത്മീയാർത്ഥങ്ങളെയും വേദപുസ്തകാടിസ്ഥാനത്തെയും വ്യക്തമാക്കുന്നു. ഓർത്തഡോക്സ് ആരാധന അനുഷ്ഠാന പ്രധാനമാണ്. അപ്പോൾ അനുഷ്ഠാനങ്ങളുടെ അർത്ഥവും, ലക്ഷ്യവും എന്തെന്ന് ആരാധകർ അറിഞ്ഞെങ്കിൽ മാത്രമേ അർത്ഥപൂർണ്ണമായി ഭാഗഭാഗിത്വം ഉണ്ടാവുകയുള്ളു. സൺഡേസ്ക്കൂളിലും മറ്റും പ്രാഥമികമായ ചില പഠനങ്ങൾ നടക്കുന്നുവെങ്കിലും ആഴത്തിലുള്ള പഠനം ആരാധനാ ജീവിത വളർച്ചക്ക് ഏറ്റവും ആവശ്യമാണ്.

അനുഷ്ഠാന കർമ്മങ്ങൾ വിശദീകരിക്കുക മാത്രമല്ല അവയുടെ വേദശാസ്ത്രപരവും ചരിത്രപരവുമായ വിജ്ഞാനവും പകരുന്നു. നവീകരണ സഭകളിൽ നിന്നും സെക്ടേറിയൻ വിഭാഗങ്ങളിൽ നിന്നും ഉയരുന്ന വെല്ലുവിളികളെ കണക്കിലെടുത്തുകൊണ്ടാണ് വിശദീകരണങ്ങൾ നൽകിയിട്ടുള്ളത്. മാമോദീസായെപ്പറ്റി പ്രതിപാദിക്കുമ്പോൾ വളരെ പ്രസക്തമായി ഉയർത്തുന്ന വാദങ്ങളെ വേദപുസ്തക വെളിച്ചത്തിൽ ഖണ്ഡിച്ചിട്ടുണ്ട്. വിശുദ്ധ കുർബ്ബാനയെപ്പറ്റി നാല് അദ്ധ്യായങ്ങളിലായി സാമാന്യം വിശദമായ പഠനമുണ്ട്. "വി. കുർബാനയുടെ അർത്ഥവും അനുഭവവും പ്രായോഗിക ജീവിതത്തിലേക്കു കൊണ്ടുവന്നു ക്രിസ്തുവിന്റെ മനസ്സുള്ളവരായി സമൂഹത്തിൽ പ്രവർത്തിക്കുമ്പോഴാണ് വി. കുർബ്ബാന കൂടുതൽ അനുഗ്രഹപ്രദമായിത്തീരുന്നത്" എന്ന ഗ്രന്ഥകാരന്റെ പ്രസ്താവന അത്യന്തം ശ്രദ്ധേയമാണ്.

തൈലാഭിഷേക ശുശ്രൂഷയെപ്പറ്റി പ്രതിപാദിക്കുമ്പോൾ, അത്യപൂർവമായി നടത്തപ്പെടുന്ന കന്തീലാ ശുശ്രൂഷയെപ്പറ്റി വിശദമായി ചർച്ച ചെയ്യുന്നു. അത് കണ്ടിട്ടില്ലാത്ത സഭാ വിശ്വാസികളായിരിക്കും ഏറിയ പങ്കും. അവർക്കത് സഹായകമാണ്. സാധാരണ നടത്തുന്ന തൈലാഭിഷേക ശുശ്രൂഷ മുഖാന്തരമുള്ള കൃപാവരത്തെക്കാൾ കൂടുതലായെന്തെങ്കിലും, രണ്ടു മണിക്കൂറിലധികം നീണ്ടു നിൽക്കുന്ന കന്തീലാകൊണ്ടു ലഭിക്കുമെന്ന് കരുതേണ്ടതില്ല.

പൗരോഹിത്യത്തെപ്പറ്റി ചർച്ച ചെയ്യുമ്പോൾ വനിതകൾക്കു പൗരോഹിത്യം നൽകുന്ന പ്രോട്ടസ്റ്റന്റു സമീപനത്തെ വിമർശിച്ചിട്ടുണ്ട്. പട്ടം കൊട ശുശ്രൂഷയിൽ എന്തൊക്കെ നടക്കുന്നു എന്നും ഓരോ കർമ്മത്തിന്റെയും അർത്ഥമെന്തെന്നും വിശദീകരിക്കാൻ ശ്രമിച്ചിട്ടുള്ളത് അവൈദികർക്ക് വളരെ സഹായകമാണ്. വിവാഹത്തെപ്പറ്റിയുള്ള പഠനം കുടുംബ ജീവിതത്തെക്കുറിച്ചുള്ള ശ്രേഷ്ഠമായ ഒരു വീക്ഷണം നൽകുന്നു.

സഭയിലെ സാധാരണക്കാരായ അംഗങ്ങളെ മുന്നിൽ കണ്ടുകൊണ്ട് രചിച്ച ഒരു കൃതിയാണിത്. നിശ്ചയമായും അവർക്കിതു വളരെ പ്രയോജനപ്പെടുമെന്നതിനു സംശയമില്ല. പഠന കുതുകിയായ ജോർജ്ജു മാത്യു അച്ചൻ തുടർന്നും സഭാമക്കൾക്ക് പ്രയോജനപ്രദങ്ങളായ കൃതികൾ രചിക്കുവാൻ സംഗതിയാകട്ടെ എന്നാശംസിക്കുന്നു.






# ബാലസഭ




## നടവഴികൾ...

### നഷ്ടം.... പാഠം

"വേമ്പനാട്ടു കായലിലെ കക്കായിറച്ചിക്ക് എന്ത് സ്വാദാണെന്നോ പ്രത്യേകിച്ചും അമ്മ വിളമ്പുന്ന കറിയ്ക്ക്..." നന്ദഗോപൻ റെയിൽവേയുടെ ബഞ്ചിലിരുന്ന് പുഞ്ചിരിച്ചു.

"ഒരു ഹോട്ടലിൽ നില്ക്കുന്ന നിനക്ക് അവിടെ വിളമ്പുന്ന കറികൾ ഇഷ്ടമില്ലെന്നാണോ...." ഞാൻ പതിയെ ചോദിച്ചു

"ഹോട്ടലിൽ പണിയുന്ന ഞാൻ രുചിനോക്കിയല്ല ഭക്ഷണം കഴിക്കുന്നത് അദ്ധ്വാനിക്കാൻ വെപ്രാളപ്പെടുന്നവന് അന്നത്തിനു രുചിയുണ്ടോ" അവൻ കലുങ്ങിച്ചിരിച്ചു.

"നിനക്ക് പഴഞ്ചൊല്ലുകൾ അറിയാമല്ലോ... ആട്ടെ ഒരു ദിവസം എത്ര രൂപാ കിട്ടും"

"വെളിയിൽ പറയാൻ കൊള്ളില്ല എങ്കിലും അണ്ണൻ ചോദിച്ചതു കൊണ്ടു പറയാം. ഒരു.... മുപ്പതു രൂപ."

"രാപ്പകൽ പണിയെടുക്കുന്ന നിനക്ക് മുപ്പതു രൂപയോ? "അത്രയൊക്കേ ഉള്ളു അണ്ണാ.."

അവന്റെ അണ്ണൻ വിളി എന്നെ സന്തോഷിപ്പിച്ചെങ്കിലും പത്തു-പതിനഞ്ച് വയസു പ്രായമുള്ള ഒരുത്തൻ 30 രൂപയ്ക്ക് ഒരു ദിവസം തന്റെ അദ്ധ്വാനം മുഴുവൻ നല്കുന്നു. കോട്ടയം റയിൽവേ സ്റ്റേഷനിൽ നിന്നും വൈകിട്ട് പുറപ്പെടുന്ന മുളന്തുരുത്തി വഴിയുള്ള ട്രെയിനിന് കാത്തു നില്ക്കുന്ന പാവം ചെക്കൻ. കയ്യിൽ അമ്മ കറിവച്ചു നല്കാൻ വാങ്ങിയ കക്കായിറച്ചി 20/- രൂപ വില.

അവന്റെ അന്നത്തെ സമ്പാദ്യവും വഴിക്കാശും പോയാൽ പിന്നെന്ത് മിച്ചം? എനിക്ക് വല്ലാത്ത നിരാശ തോന്നി സൃഷ്ടിയുടെ അസമത്വത്തെക്കുറിച്ച് ഈർഷ്യ കലർന്ന സ്വരത്തിൽ ഞാൻ ദൈവത്തോട് ചോദിച്ചു ഇതു ശരിയാണോ ദൈവമേ....

അവൻ പിന്നെന്തൊക്കെയോ പറഞ്ഞു ചിരിച്ചു കൊണ്ടിരുന്നു. ദൈവവുമായുള്ള സംവാദത്തിൽ ഞാൻ കൂടുതൽ ശ്രദ്ധിച്ചില്ല. ദൂരെ പിടിച്ചിട്ട വണ്ടി പോകാൻ തുടങ്ങുന്നു അവൻ അല്പനേരം കൂടി കിന്നാരം പറഞ്ഞു നിന്നു.

പ്രിയപ്പെട്ട കൂട്ടുകാരേ,

എല്ലാവർക്കും സ്നേഹത്തിന്റെയും സന്തോഷത്തിന്റെയും ക്രിസ്തുമസ് ആശംസകൾ നേരുന്നു. ഓരോ ക്രിസ്തുമസ്സ് കാലവും നമുക്ക് പുതിയ അനുഭവങ്ങൾ നൽകുന്നു. പരീശൻമാരും, ശാസ്ത്രിമാരുമൊക്കെയടങ്ങുന്ന വിഭാഗം സാധാരണക്കാരെ ചൂഷണം ചെയ്തുകൊണ്ടിരുന്ന കാലത്തിലാണ് പഴയനിയമ കാലത്തിന്റെ വാഗ്ദാനമായ ക്രിസ്തു പിറക്കുന്നത്. സർവ്വ ജനത്തിനുമുണ്ടായ മഹാസന്തോഷമാണിത്. ജാതി മത ഭേദമെന്യേ എല്ലാവരുടെയും ഉത്സവമാണിത്. പുതിയ ഉടുപ്പുകളും ക്രിസ്തുമസ് കേക്കുകളും ട്രീകളും ഒക്കെ എല്ലാ കൂട്ടുകാരുടെയും സ്വപ്നങ്ങളിൽ നിറഞ്ഞുകാണും. വിദ്വാൻമാർ യേശു കുഞ്ഞിന് പൊന്നും, മൂരും കുന്തുരുക്കവും കാഴ്ചവെച്ചു. കൂട്ടുകാരെന്താണ് യേശു കുഞ്ഞിന് കാഴ്ചവെക്കുന്നത്? നിങ്ങളെത്തന്നെ യേശുകുഞ്ഞിന് കാഴ്ച വെയ്ക്കുന്നതാണ് നല്ലത്. ഞാനൊരു ദൈവപൈതലായി വളരും എന്ന തീരുമാനം ഈ ക്രിസ്തുമസ്സ് കാലത്തിലെടുക്കണം.

കേരളത്തിന്റെ അഭിമാനപുത്രനും നമ്മുടെ മുൻരാഷ്ട്രപതിയുമായ കെ. ആർ. നാരായണന്റെ അന്ത്യം നവംബർ മാസത്തിന്റെ നഷ്ടമായിരുന്നു. അദ്ദേഹത്തിന്റെ ജീവിത അനുഭവങ്ങൾ കൂട്ടുകാർ മനസ്സിലാക്കണം. ജാതി വ്യത്യസ്ഥതയുടെയും ദാരിദ്ര്യത്തിന്റെയും മടിത്തട്ടിലാണ് അദ്ദേഹം പിറന്നത്. ജീവിതത്തിന്റെ പ്രതിസന്ധികളെ ഇച്ഛാശക്തികൊണ്ട് കീഴടക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. ഈ ഇച്ഛാശക്തി കൂട്ടുകാർ പിന്തുടർന്നാൽ തീർച്ചയായിട്ടും നിങ്ങൾക്കും ഉയരാം. നിങ്ങളിൽ എത്രയോപേർ വരും കാലത്തിലെ മന്ത്രിമാരും, മുഖ്യമന്ത്രിമാരും, പ്രസിഡന്റും, പ്രധാനമന്ത്രിയുമൊക്കെയാണ്. അതുകൊണ്ട് പ്രാർത്ഥിക്കുക, പ്രവർത്തിക്കുക.

### വേദപുസ്തക കഥാപാത്രങ്ങൾ : വി. കന്യക മറിയാം

യഹൂദാ ഗോത്രത്തിൽ ദാവീദിന്റെ ഗൃഹത്തിലും കുലത്തിലും ഉള്ളവനായ യുവാക്കീമിന്റെയും അതേ ഗോത്രത്തിൽപ്പെട്ട ഹന്നയുടെയും മകൾ ആയിരുന്നു വി. മറിയം. ഇവർ പാർത്തിരുന്നത് ഗലീലയിലെ നസ്രേത്ത് എന്ന ഗ്രാമത്തിലായിരുന്നു. മാതാപിതാക്കൾ മറിയത്തെ ദേവാലയത്തിന് സമർപ്പിച്ചു. ശിശുവായ മറിയത്തിന്റെ സംരക്ഷണ ചുമതല സഖര്യാ പുരോഹിതന്റെ നേരിട്ടുള്ള ചുമതലയിൽ ആയിരുന്നു. നസ്രേ

നീണ്ട ചൂളം വിളി....

"അണ്ണാ ഞാൻ പോകുന്നു" സ്ഥിര യാത്രക്കാരനായ അവൻ സാധാരണപോലെ ബഞ്ചിൽ വച്ചിരുന്ന പ്ലാസ്റ്റിക് സഞ്ചിയെടുത്തതും... ബഞ്ചിലെ കമ്പിയിൽ കുരുങ്ങി സഞ്ചി തുറന്നു.. കക്കാകൾ നാലുപാടും ചിതറി... അവന്റെ മുഖം മങ്ങി.

പച്ചക്കൊടി.... ബോഗികൾ അനങ്ങിത്തുടങ്ങി

"കഷ്ടം ദൈവമേ എന്തു ക്രൂരത – നീ പോയി വണ്ടിയിൽ കയറ്...." ഞാനവനെ തള്ളിവിട്ടു. ഒരു ജന്മം നഷ്ടമായവനെപ്പോലെ അവനതിൽ ഓടിക്കയറി.

– ദൈവത്തോടുള്ള ദേഷ്യത്തിൽ–

തിരിച്ചു തലവെട്ടിച്ചതും നല്ല ശബ്ദത്തിൽ എന്റെ തല ഒരു കമ്പിയിൽ തട്ടി. ഞാനമ്പരന്നു.

"ഞാനിതും ഇതിനപ്പുറവും ചെയ്യും നീയാരാണ് ചോദിക്കാൻ...." എന്നു ചോദിച്ചതു പോലെ തോന്നിപ്പോയി.

"ക്ഷമിക്കണം ദൈവമേ" സൃഷ്ടി വൈവിധ്യം മനസ്സിലാക്കാതെ ഞാൻ ഉറക്കെപ്പറഞ്ഞു. നന്ദഗോപന്റെ നഷ്ടം – എന്റെയൊരു പാഠം....

**ഫാ. തോമസ് പി. മുകളിൽ**

## ബുദ്ധിമാൻ




ത്തിലെ സാധാരണ പെൺകുട്ടിയായിരുന്ന മറിയം ചരിത്രത്തിന്റെ ഭാഗമായിത്തീരുന്നത് ഗബ്രിയേൽ ദൂതന്റെ വചനിപ്പോടുകൂടിയാണ്. അതുവരെ കാലം പ്രതീക്ഷിച്ചിരുന്ന മശിഹായുടെ അമ്മയാകുവാനുള്ള അറിയിപ്പാണ് ഗബ്രിയേൽ ദൂതൻ വഴി മറിയാമിന് ലഭിച്ചത്. വിവാഹം കഴിക്കാതെ ഗർഭിണിയായാൽ യഹൂദ നിയമപ്രകാരം കല്ലെറിഞ്ഞ് കൊല്ലും. ആ വെല്ലുവിളി ഏറ്റെടുത്തുകൊണ്ടാണ് 'ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ ഹിതം പോലെ എനിക്ക് ഭവിക്കട്ടെ' എന്ന് വി. മറിയം പറഞ്ഞത്. അവൾ ബേത്‌ലഹേം പുൽക്കൂട്ടിൽ യേശുകുഞ്ഞിന് ജന്മം നൽകി. ഹെരോദാവിനെ ഭയന്ന് ഈജിപ്തിലേക്ക് നാടുവിടേണ്ടിയും വന്നു. ഹെരോദാവിന് ശേഷം മടങ്ങിയെത്തിയ വി. മറിയ യേശുകുഞ്ഞിനെ ദൈവകൃപയ്ക്ക് വിധേയപ്പെട്ട് വളർത്തി. കാനാവിനെ കല്യാണത്തിന് തന്റെ അത്ഭുതങ്ങളുടെ ആരംഭം കുറിക്കുന്ന യേശുവിന്റെ പ്രവർത്തനത്തിനു പിന്നിൽ മറിയത്തിന്റെ പ്രേരണയുണ്ടായിരുന്നു. യേശുവിനെ കുരിശിക്കുന്ന സമയത്തും അവൾ കുരിശിന്റെ സമീപത്തുണ്ടായിരുന്നു. അസാമാന്യ ധീരതയുടെ പ്രതീകമായിരുന്നു മറിയം. വി. മറിയത്തെ യോഹന്നാൻ ശ്ലീഹായെ ഏല്പിച്ചിട്ടാണ് യേശു ജീവനെ വെടിയുന്നത്. പാരമ്പര്യം വി. മറിയത്തിന്റെ മരണത്തെപ്പറ്റി പറയുന്നത് മരണശേഷം അവളുടെ ശരീരം പറുദീസയിലേക്ക് എടുക്കപ്പെട്ടു എന്നാണ്. പരിശുദ്ധ സഭ വി. മറിയാമിന്റെ വാങ്ങിപ്പ് പെരുന്നാൾ കൊണ്ടാടുന്നത് ആഗസ്റ്റ് മാസം 15–ാം തീയതിയാണ്.

ഗുണപാഠം: ദൈവ ഹിതത്തിന് വിധേയപ്പെടുന്ന വി. മറിയത്തെയാണ് നമുക്ക് കാണുവാൻ സാധിക്കുന്നത്. ജീവിതത്തിൽ നമ്മളെത്തന്നെ ദൈവഹിതത്തിന് വിധേയപ്പെട്ടാൽ ഏത് പ്രതിസന്ധിയെ അതിജീവിക്കുവാനും ജീവിതത്തെ അനശ്വരമാക്കുവാനും കഴിയും

**എന്ന് നിങ്ങളുടെ തരകനച്ചൻ, തേവലക്കര.**

## വചനപാത...

"നിങ്ങൾ വിശ്വസിച്ചുകൊണ്ട് പ്രാർത്ഥനയിൽ എന്തു യാചിച്ചാലും നിങ്ങൾക്കു ലഭിക്കും."

വി. മത്തായി 21:22



Article

# The Divinity of Jesus Christ *Cont...*

**Mathews Barnabas Metropolitan**

We have to identify ourselves with others and love them sincerely whether they are our enemies or friends, whether they are foolish or intelligent, whether they are sinful or saintly. We must hate sin and love the sinner. Just think what an amount of joy will be in us and what kind of reaction will be in others when we have this love.

**Clarification of some doubts**

1. The question may be asked why there are some passages in the Holy Bible, which show that Jesus Christ was on a level lower than that of the Heavenly Father. Jesus Christ prays to the Father, submits to His will and commits Himself into the hands of the Father. The Son who is equal to the Father in eternity, humbled Himself in His incarnation. St. Paul makes it clear, "Have this mind among yourselves, which is yours in Christ Jesus, who though He was in the form of God, did not count equality with God, a thing to be grasped, but emptied Himself, taking the form of a servant, being born in the likeness of men. And being found in human form, He humbles Himself and became obedient unto death, even death on a cross." (Phil 2:5-8)

2. Another question may be asked why all are not changed through the working of Christ. The reason why all people are not converted is that the freedom of will given to us, is not taken away from us. It is also to be noted as a rule, that to be slefish is easy and people are attracted by selfish desires. They don't have the long sight to understand that love endures in the long run.

Now our duty is to understand the value of love and help others understand it. Our response to God's love must become so powerful as to be able to control all our activities. St.Paul says, "The love of God controls us" (II Cor. 5:14) "Who shall separate us from the love of Christ? Shall tribulation or disires or persecution or famine or nakedness or peril or sword... No, in all these we are more than conquerors through Him who loves us." (Rom. 8:35-37) It is to be noted that many, though a minority, are really converted by Jesus Christ.

**The agony of our Lord over our sinfulness**

Since our Lord is full of love for everyone, He is agonized in His heart for every sinner.Our Lord said, "My soul is very sorrowful even to death." (St. Matt. 26:38) in the Garden of Gethsemane on the eve of His death. the reason was the sinfulness of the Jews, especially that of Judas Iscariot, who was leading the Jews to arrest Him. The same Lord is agonized in His heart over the sins of every one of us.

Let us therefore repent and pray earnestly for this kind of divine love and try to love God and His children to the fullness. Our Lord says,

"You shall love the Lord your God, with all your heart and with all your soul and with all your mind.... you shall love your neighbour as yourself." (St. matt. 22:37-39)

**How to become divine**

There is the potentiality of our becoming godly. Our Lord said, "Truly, truly, I say to you: he who believes in me will also do the works that I do, and greater works than these will he do." (St. John 14:12)

***The following are the ways to become divine:***

1. We must see the blessings of God in everything around and become filled with thankfulness. God can bring good from suffering also. Every thing must lead us to God, our reading, thinking and our deeds. St. Paul says, "So whether you eat or drink, whatever you do, do all to the glory of God." (I Cor. 10:31)

2. We must try to see everyone as a child of God and love him/her, expressing our whole love for God. There is a story of a nurse dressing the ulcer of a patient. The ulcer produced a pungent smell that no one could stand near by. But the nurse took a long time in dressing that ulcer. Then a visitor asked the nurse whether that patient was her relative. She replied "no". The visitor continued to say, "even if a thousand dollars were given to me, I would not do this." Then the nurse replied, "If it is for money, I also will not do this. This patient is a child of God."

3. Another way to foster love for others is to identity ourselves with others. See how the Good Samaritan identified himself with the injured man on the road and did everthing possible, risking his own life.

We have to identify ourselves with others and love them sincerely whether they are our enemies or friends, whether they are foolish or intelligent, whether they are sinful or saintly. We must hate sin and love the sinner. Just think what an amount of joy will be in us and what kind of reaction will be in others when we have this love.

**Conclusion**

Those who believe that Jesus Christ is God incarnate and that his sacrifice has redeemed us from sin, and get baptized in the name of the Fahter, the Son and the Holy Spirit, and lead a dedicated life, are saved and have attained divinity.

Besides proving the divinity of Christ biblically, we Christians have to show to the world through our godly lives that Christ is God and the Savior. This is possible through God's grace and our surrender to the working of the Holy Spirit. Our Lord says, "Let your light so shine before men that they may see your good works and give glory to your Father in heaven." (St. Matt. 5:16). ❖

# 50TH DEATH ANNIVERSARY
## 21-11-2005



## Ver. Rev. Fr. K.J.ALEXANDER COREPISCOPA

Kanianthra. Mepral
Vicar General. Niranam Diocese
Malankara Orthodox Church

**INSERTED BY**

Prof. Joseph Alexander, brothers, Sisters, Children & Great Grand Children

# കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷകൾ – വിവിധ ദൃശ്യങ്ങൾ





*ചരിത്രത്തിൽ ആദ്യമായി* – പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് പ. ദിദിമോസ് ബാവായെ സ്ഥാനചിഹ്നങ്ങൾ അണിയിക്കുന്നു



*കുഞ്ഞാടുകളെ മേയിക്കുവാൻ* – പ. ദിദിമോസ് പ്രഥമൻ ബാവ ശ്രേഷ്ഠാധികാരത്തിന്റെ അംശവടി സ്വീകരിക്കുന്നു



*മാർത്തോമ്മായുടെ പിൻഗാമി*



*സർവദായോഗ്യൻ* – സിംഹാസനത്തിൽ എടുത്തുയർത്തുന്നു



*പാവനറൂഹാ വന്നെത്തി* – ശുശ്രൂഷയുടെ ഒരു രംഗം



*ഹൃദയ നൈർമ്മല്യത്തിന്റെ സ്നേഹ ചുംബനം* – പ. മാത്യൂസ് ദ്വിതീയൻ ബാവാ പിൻഗാമിയായി സ്ഥാനമേറ്റ പ. ദിദിമോസ് പ്രഥമനെ ആശ്ലേഷിച്ചനുഗ്രഹിക്കുന്നു



പ. ദിദിമോസ് പ്രഥമൻ ബാവാതിരുമേനിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയായി നിയമിതനായ റവ. ഫാ. ഡോ. സാബു കുറിയാക്കോസ്. സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നും അദ്വൈത വേദശാസ്ത്ര ദർശനത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ ഇദ്ദേഹം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ അദ്ധ്യാപകനായി പ്രവർത്തിച്ചുവരുകയായിരുന്നു.

Humble Felicitations to his Holiness Baselios Mar Thoma Didmos I, the Seventh Catholicos of Malankara Orthodox Church. May the Lord shower his love on our divine father and fulfill his mission of Unity, Purity & Divinity in the World.



**GEORGE VARUGHESE,**
**VINCY VARUGHESE &**
**DENNIS GEORGE - VENGAZHIYIL**

BELLWOOD,
SAINT GREGORIOS
ORTHODOX CATHEDRAL,
CHICAGO

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. മർക്കോസ് ജോസഫ് SST, പത്തനാപുരം**

ഡിസം. 18

**ജനനപെരുനാളിന് മുമ്പുള്ള ഞായറാഴ്ച**

**മത്താ. 1:1–17, ലൂക്കോ. 3:23–33, യോഹ. 1:1–18**

### ഒരുക്കനാൾ/വംശാവലി സ്മരണ/അവതരിച്ച വചനം

**A. ആമുഖം**

ചരിത്രത്തിൽ അവതരിച്ച ചരിത്രാതീതനും അനാദിയുമാകുന്ന ദൈവപുത്രന്റെ ജനനപെരുനാളിനെ വരവേൽക്കാൻ നമ്മേ ഒരുക്കുന്ന ഞായറാഴ്ചയാണിന്ന്. അല്പം വ്യത്യസ്തതയോടെ വി. മത്തായിയും വി. ലൂക്കോസും അവതരിപ്പിക്കുന്ന യേശുതമ്പുരാന്റെ വംശാവലിയും, അതോടൊപ്പം വി. യോഹന്നാന്റെ സുവിശേഷത്തിലെ വേദശാസ്ത്രനിബിഡമായ അവതരിച്ച വചനത്തെക്കുറിച്ചുള്ള സൂചനകളുമാണിന്നത്തെ ധ്യാനവിഷയങ്ങൾ.

**വേദഭാഗപരിഛേദനം:** യഹൂദന്മാരുടെ വാഗ്ദത്ത നിവൃത്തിയായ മശിഹായെ, വാഗ്ദത്ത തലമുറകളിൽ ഒന്നാമനായ അബ്രഹാം മുതൽ പറഞ്ഞ് തുടങ്ങികൊണ്ട് വി. മത്തായി വംശാവലി പുസ്തകം അവതരിപ്പിക്കുന്നു. 14 വീതമുള്ള തലമുറകളുടെ മൂന്ന് ഘട്ടങ്ങൾ മശിഹാവരെയുള്ളത് സൂചിപ്പിക്കുന്നതു ഒരുപക്ഷേ തലമുറകളുടെ ആത്മീയ ദിശാബോധത്തിന്റെ പ്രതീകാത്മ അർത്ഥത്തിലായിരിക്കാം. ഒന്നാം ഘട്ടത്തിൽ അബ്രഹാം മുതലുള്ള പിതാക്കന്മാരുടെ ശക്തിയായ ആത്മീയ അടിത്തറയുടെ പശ്ചാത്തലത്തിൽ തലമുറകൾ വളർന്ന് പ്രതാപവാനും ദൈവഹിതാനുവർത്തിയുമായ ദാവീദിലെത്തുമ്പോൾ, രാജകീയ ഭൗതികതയിൽ പ്രവാസത്തിലേക്ക് നിപതിക്കുന്ന 2-ാം ഘട്ടം, വീണ്ടും കരഞ്ഞ് പ്രാർത്ഥിച്ച് മൂന്നാം ഘട്ടത്തിൽ വാഗ്ദത്ത രക്ഷകനായ മശിഹായിങ്കലേക്കുയരുകയാണ്. വി. ലൂക്കോസ്സാകട്ടെ, മാനവിക വീക്ഷണത്തോടെ സർവ്വരുടേയും രക്ഷകനായ മശിഹായുടെ ചരിത്രപ്രവേശനം, കെട്ടുകഥകൾക്കതീതമായ ചരിത്ര സംഭവമായി ഒന്നാം മനുഷ്യനായ ആദാം മുതൽ തന്റെ വംശാവലി പുസ്തകത്തിൽ അവതരിപ്പിക്കുന്നു. വി. യോഹന്നാൻ ശ്ലീഹാ വചനം സ്വന്ത ഇഷ്ട പ്രകാരം ജഡമായി എന്നു സാക്ഷിച്ചുകൊണ്ട് അവതരിപ്പിക്കുന്നു. ഭൗതിക വംശാവലിയേക്കാൾ യോഹന്നാൻ ഊന്നൽ കൊടുക്കുന്നത് ആത്മീയ വംശാവലിക്കാണെന്ന് തോന്നുന്നു. അതായത്, പിതാവിന്റെ മടിയിൽ നിന്ന് പ്രകാശകതിരായി അനാദിയായി ജനിച്ച വചനം ചരിത്രത്തിൽ ഭൗതിക വംശാവലിക്കതീതനായി കന്യകമാതാവിൽ നിന്ന് സ്വയം മാംസീകരിച്ച് പൂർണ്ണദൈവമായവൻ പൂർണ്ണമനുഷ്യനുമായി.

**B. ധ്യാന ചിന്തകളും സന്ദേശങ്ങളും**

1. യേശുവിന്റെ വംശാവലി പട്ടിക

വംശവലി പട്ടികൾ 2 ഗോവണികളായി നാം സങ്കല്പിച്ചാൽ, മത്തായി നൽകുന്നത് സ്വർഗ്ഗത്തിൽ നിന്നും ഭൂമിയിലേക്ക് ദൈവത്തെ ഇറക്കുന്നതും ലൂക്കോസ് നൽകുന്നത് ഭൂമിയിൽ നിന്ന് സ്വർഗ്ഗത്തിലേക്ക് മനുഷ്യനെ ഉയർത്തുന്നതും ആകുന്നു. ഈ ഗോവേണിയിൽ തകർന്നുപോയ പടികളുണ്ട്; സമൂഹത്തിന് വേണ്ടാത്ത കണ്ണികളുമുണ്ട്. നീതിമാന്മാരേയും പാപികളേയും, വിശുദ്ധന്മാരേയും തിന്മപ്പെട്ടവരേയും, പണ്ഡിതന്മാരേയും പാമരന്മാരേയും സമ്പന്നരേയും ദരിദ്രരേയും, എന്തിനധികം രാഹാബ് എന്ന വേശ്യയെപ്പോലും ഉൾപ്പെടുത്തിക്കൊണ്ട് യേശുതമ്പുരാൻ അവതാരം എടുത്തു. എല്ലാവരുടേയും മകനായി, രക്ഷകനായി, സന്തോഷ സ്രോതസ്സായി എല്ലാവരേയും തന്നിലുൾപ്പെടുത്തിക്കൊണ്ട് താൻ ചരിത്രത്തിന്റെ ഭാഗമായി മാനുഷീക ജന്മമെടുത്തു. ഓരോ തലമുറയേയും ജനിപ്പിച്ചു എന്നാണ് വംശാവലിയിൽ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ യേശുമശിഹാ സ്വയം മാതാവിൽ നിന്ന് ജനിച്ചു, തന്നെ ആരും ജനിപ്പിച്ചതല്ല. പാപികൾക്ക് തന്റെ ആഗമനം പ്രത്യാശയുടെ കതിരും അത്താണിയുമാണ്. എല്ലാവർക്കും തന്നിൽ പ്രതീക്ഷയുണ്ട്. ഈ പ്രതീക്ഷയുടെ പൂർത്തിയായ ഉണ്ണി മശിഹായെ, നാം ഏത് അവസ്ഥയിലുമാവട്ടെ, സ്വീകരിപ്പാൻ നമുക്ക് ഹൃദയമൊരുക്കാം. അവൻ നമ്മുടെ ഹൃദയങ്ങളെ ദിവ്യ സമാധാനത്താൽ നിറക്കും.

**നിന്റെ പുറപ്പാടു വിനയപൂർവ്വം ആവശ്യബോധത്തോടെ ആകണം. നീ ഉന്നതനെങ്കിൽ മാലാഖമാരുടെ ഗണത്തിലും, പണ്ഡിതൻ എങ്കിൽ വിദ്വാന്മാരുടെ ഗണത്തിലും, പരമാർത്ഥി ആണെങ്കിൽ ഇടയന്മാരുടെ കൂട്ടത്തിലും, കുടുംബസ്ഥൻ എങ്കിൽ നീതിമാനായ യൗസേഫിനോടു കൂടെയും, സന്യസ്ഥനെങ്കിൽ വി. കന്യകമറിയാമിനോടുകൂടിയും ബാലൻ എങ്കിൽ ബേത്‌ലഹേമിലെ ശിശുക്കളോടുകൂടിയും മശിഹായെ വരവേൽക്കാം.**

2. വചനം ജഡമായി

'എന്റെ ആത്മാവ് ഒരിക്കലും മനുഷ്യനിൽ വസിക്കയില്ല, അവൻ ജഡമല്ലോ' എന്ന ദൈവീക തീരുമാനം പുനഃപരിശോധിക്കപ്പെട്ടു. ജഡത്തോട് ദൈവം സമ്മേളിച്ചു. അനാദിയായവൻ ആദിയുള്ളവനും,

അദൃശ്യനും അപ്രമേയനുമായവൻ ദൃശ്യനും പ്രാപ്യനും, സർവ്വ വ്യാപി പരിമിതനുമായി എന്നു പറയുമ്പോൾ അത് മനുഷ്യബുദ്ധിക്ക് ദുർഗ്രാഹ്യമാണ്. 'വചനം ജഡമായി' എന്ന ശ്ലീഹായുടെ അവതരണം വളരെ ശ്രദ്ധേയമാണ്. തന്റെ ജഡധാരണം ദൈവീക ആർദ്രതയുടേയും സ്നേഹ പ്രവാഹത്തിന്റെയും വറ്റാത്ത ഒഴുക്കായിരുന്നു. സർവ്വരേയും പ്രകാശിപ്പിക്കുന്ന ഈ ദിവ്യപ്രകാശം ലോകത്തിൽ വന്നു, പാപമൊഴികെ എല്ലാറ്റിലും നമ്മിൽ ഒരുവരെപ്പോലെയായി എന്നുമാത്രമല്ല, തന്നിൽ വിശ്വസിക്കുന്നവർക്ക് ദൈവമക്കളാകുവാൻ വരവും നൽകി. ഈ പ്രകാശത്തിന്റെ ഉദയം നമ്മിലുണ്ടാകുവാൻ നമുക്ക് ഹൃദയമൊരുക്കാം. സാർവ്വത്രിക സമാധാനവും നവനിർമ്മിതിയുമാണ് ജഡധാരണത്തിന്റെ ലക്ഷ്യം (ഏശാ. 7:14-15; 11:1-9). മനുഷ്യന്റെ ദൈവീകരണവും അതുവഴി സൃഷ്ടിയുടെ വീണ്ടെടുപ്പും മഹത്വീകരണവും (റോമ. 4:13-21) എന്ന മനുഷ്യാവതാര അജൻഡാ പ്രാവർത്തികമാകുവാനുള്ള എല്ലാ വഴികളും മശിഹാ തമ്പുരാൻ തന്റെ ജഡധാരണത്തിലൂടെ സജ്ജമാക്കി. ഈ ദൈവീക പദ്ധതിക്ക് മുമ്പിൽ വിധേയപ്പെട്ട് രൂപാന്തരത്തിന്റെ പാതയിലേക്ക് വരുമ്പോൾ നമ്മിൽ ജഡധാരണത്തിന്റെ അനുഗ്രഹം വ്യാപരിക്കും.

3. ഒരുക്കം

കർത്താവേശുമിശിഹായുടെ 'ജനനസ്മരണ' ഇതാ വാതില്ക്കലെത്തിയിരിക്കുന്നു. ഹൃദയമാകുന്ന പുൽക്കൂടിനെ വിശുദ്ധീകരിച്ച് ഒരുങ്ങികാത്തിരിക്കാം. ഹേറോദേസ്സിന്റെ കഠിനഹൃദയത്തിലോ, അഹങ്കാരത്തിന്റേയും പൊങ്ങച്ചത്തിന്റേയും ധൂർത്തിന്റേയും മണിമന്ദിരങ്ങളിലോ അവൻ ജനിക്കില്ല. മറിച്ച് എളിമയുടേയും ലാളിത്യത്തിന്റേയും പ്രതീകമായ ഹൃദയ പുൽക്കൂട്ടിൽ മാത്രമേ അവൻ ജനിക്കയുള്ളൂ. വി. മറിയാമിന്റെ താഴ്മയും വിശുദ്ധികൊണ്ടും. വി. യൗസേഫ് പിതാവിന്റെ പരമാർത്ഥതയും നീതികൊണ്ടും ഇടയന്മാരുടെ നഷ്കളങ്കതയും താല്പര്യകൊണ്ടും, വിദ്വാന്മാരുടെ നിറഞ്ഞ മനസ്സോടെയുള്ള കാഴ്ചസമർപ്പണത്തോടും സർവ്വോപരി അനുതാപം കൊണ്ടും ഹൃദയ ഭവനങ്ങളെ അലങ്കരിച്ച് യേശുക്കുഞ്ഞിന്റെ തിരുവവതാരത്തിന് കാത്തിരിക്കാം. ഈ കാത്തിരിപ്പും ഒരുക്കവുമാണ് സഭ ക്രമീകരിച്ചിരിക്കുന്ന 25 ദിവസത്തെ യൽദോ നോമ്പ്.

C. പ്രായോഗിക ചിന്തകൾ

1. യൽദോനോമ്പിന്റെയും ഉപവാസത്തിന്റെയും വ്രതശുദ്ധിയോടെ, വി. കുമ്പസ്സാരാനുഭവത്തിന്റെ അനുതാപത്തോടെ യേശുക്കുഞ്ഞ് നമ്മിൽ ജനിക്കുവാൻ കർത്തൃസന്നിധിയിൽ ആത്മാർത്ഥമായി സമർപ്പിക്കുക. യേശുവിന്റെ ദിവ്യസമാധാനം നമ്മിലും നമ്മുടെ കുടുംബത്തിലും നിറയും.

2. യേശു നമ്മിൽ ജനിക്കുക എന്നു പറഞ്ഞാൽ യേശുവിന്റെ ദിവ്യ സ്വഭാവത്തിന് പങ്കാളികളാകുക എന്നാണ് അതിന്റെ അർത്ഥം.

3. തലമുറകളിലൂടെ ദൈവം ചൊരിഞ്ഞു തന്നെ കൃപകളെ നന്ദിയോടെ ഓർത്ത് സ്തോത്രം പാടുക. ഒപ്പം തലമുറകൾക്ക് വന്ന ഏതെങ്കിലും കുറവുകൾ ഉണ്ടെങ്കിൽ മാപ്പപേക്ഷിക്കുക.

ഡിസം. 25

**ജനനപ്പെരുന്നാളിന്റെ ഞായറാഴ്ച**

**മത്താ. 2:1-12, ലൂക്കോ. 2:1-20,**

**മഹാസന്തോഷത്തിന്റെ സുവിശേഷം**

### A. ആമുഖം

ലഭ്യമായിരിക്കുന്ന വി. വേദപുസ്തകത്തിൽ 4 സുവിശേഷപുസ്തകങ്ങൾ ഉണ്ടെങ്കിലും സുവിശേഷങ്ങൾ 2 മാത്രമാണ് ഉള്ളത് (1) വചനം ജഡമെടുത്തിരിക്കുന്നു-യേശുമശിഹാ നമുക്കായി ബേതലഹേമിൽ ജനിച്ചിരിക്കുന്നു (2) യേശുതമ്പുരാൻ കബറിൽ നിന്നുയർത്തെഴുന്നേറ്റ് തന്റെ ശത്രുക്കളെ പിന്നിലേക്കടിച്ചോടിച്ചിരിക്കുന്നു. പൗരസ്ത്യ സഭകൾ 2-ാമത്തെ സുവിശേഷത്തിന് കൂടുതൽ ഊന്നൽ കൊടുക്കുന്നു എന്നിരുന്നാലും, രണ്ടും ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനങ്ങളാണ്. ഈ ആരാധനാ വർഷത്തിലെ പ്രത്യേകതയായി ജനനപെരുനാൾ ദിവസമായ ഡിസം. 25 ഞായറാഴ്ചയായി വന്നിരിക്കുന്നു. ക്രിസ്തു ജനിച്ചത് ഒരു പക്ഷേ ഡിസം. 25-ന് അല്ല എങ്കിൽപോലും സാർവ്വത്രിക ഏകീകരണത്തിനായി റോമാക്കാരുടെ സൂര്യദേവന്റെ പെരുനാൾ ദിനമായ ഡിസം. 25, നീതിസൂര്യനായ കർത്താവിന്റെ തിരുജനനപെരുനാളായി രൂപപ്പെടുകയാണുണ്ടായത്.

**വേദഭാഗ പരിഛേദനം:-** സമവീക്ഷണ സുവിശേഷകന്മാരായ വി. മത്തായിയും വി. ലൂക്കോസും മാത്രമേ തിരുജനനവിവരങ്ങൾ നൽകുന്നുള്ളൂ. മറ്റു രണ്ട് ഏവൻഗേലിസ്തന്മാരും ഒരു പക്ഷേ യേശുതമ്പുരാന്റെ കർമ്മ മേഖലക്ക് മാത്രമെ പ്രാധാന്യം നൽകുന്നുള്ളൂ എന്ന് വിചാരിക്കാം. തിരുജനനത്തിന് മുമ്പ് വി. മാതാവും യൗസേഫും അനുഭവിച്ച ക്ലേശങ്ങൾ, ഹീനാവസ്ഥയിൽ കല്ലടാവിലുള്ള തന്റെ അത്ഭുതകരമായ ജനനം, മാലാഖമാരുടെ ആദ്യത്തെ കരോൾ സ്തുതിപ്പ്, തിരുജനനാനുബന്ധിയ മറ്റു സംഭവങ്ങൾ ഇവയെല്ലാം ഉൾകൊണ്ടതാണ് ഇന്നത്തെ വേദഭാഗങ്ങൾ.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. തിരുജനനത്തോടുള്ള പ്രതികരണങ്ങൾ:- യേശുവിന്റെ ജനനസുവാർത്ത എല്ലാവർക്കും അവരവരുടെ നിലയിലും സാഹചര്യത്തിനനുയോജ്യമായും ലഭിച്ചു. അക്ഷരാഭ്യാസമില്ലാതിരുന്ന സാധാരണ മനുഷ്യരായ ഇടയന്മാർക്ക് മാലാഖമാരുടെ കരോൾ ഗാനത്തിലൂടെ വാർത്ത നേരിട്ട് വ്യക്തമായി ലഭിക്കുമ്പോൾ വിദ്വാന്മാർക്ക് ജ്യോതിശാസ്ത്രത്തി

ലൂടെ വിചിന്തനം ചെയ്ത് മനസ്സിലാക്കുവാൻ തക്കവണ്ണം പുതിയ നക്ഷത്രോദയത്തിലൂടെ ആയിരുന്നു. ഹേറോദാരാജാവിനാകട്ടെ രാജകീയ ഭാവത്തിൽതന്നെ വിദ്വാന്മാരിലൂടെ വാർത്ത ലഭിച്ചു. പക്ഷേ മൂന്നു കൂട്ടരും പ്രദർശിപ്പിച്ച പ്രതികരണങ്ങൾ വ്യത്യസ്ഥമായിരുന്നു. ആകയാൽ സുവാർത്ത ലഭിക്കുന്നില്ല എന്നുള്ളതല്ല പ്രശ്നം, മറിച്ച് അതിനോടുള്ള പ്രതികരണതലങ്ങളാണ് പ്രധാനം പ്രതികരണങ്ങളാവട്ടെ നമ്മുടെ ദർശനവും അന്തസത്തയും ജീവിതമൂല്യങ്ങളും വെളിപ്പെടുത്തുന്നവയുമായിരിക്കും. സ്വാർത്ഥതയുടെ തടവറയിൽ കഴിയുന്നവർക്കിന്നും ഹേറോദോസ്സിനെപ്പോലെ തിരുജനനസ്മരണ വെല്ലുവിളിയും ഭയസ്രോതസ്സുമായിരിക്കും.

2. ആദ്യക്രിസ്തുമസ്സ് കരോൾ ഗാനം: മാലാഖമാർ 2000 വർഷങ്ങൾക്കപ്പുറം ആലപിച്ച കരോൾ ഗാനാംശംസ ഉതിർക്കുന്ന ആശയങ്ങൾ ഒട്ടനവധിയാണ്. അത്യുന്നതങ്ങളിൽ നിറഞ്ഞ മനസ്സോടെ ദൈവത്തിന് മഹത്വം കൊടുക്കുന്ന ആരാധന ഭൂമിയിൽ സമാധാനമുണ്ടാക്കും. ദൈവത്തിന് പ്രസാദമുള്ള ജീവിതം നയിക്കുന്ന വ്യക്തികൾക്ക് ക്രിസ്തുസാന്നിദ്ധ്യം സമാധാനവും സന്തോഷവും പ്രദാനം ചെയ്യും. ദൈവത്തിന് മഹത്വം അർപ്പിക്കുന്ന ദൈവാരാധനയുടെ യഥാർത്ഥ ജീവിതാനുഭവം ഇന്നത്തെ ആധുനീക സമൂഹത്തിൽ അന്യവൽക്കരിക്കപ്പെട്ടിരിക്കുന്നു. ഫലമോ എങ്ങും അസമാധാനം മാത്രം. ആരാധനയിലൂടെ ഈശ്വരഗ്രഹണം ചെയ്ത് സ്വയം വിളങ്ങി പൂർണ്ണചന്ദ്രനാകുവാനും അതുവഴി ഇരുട്ടിന്റെ ശക്തി ഒട്ടൊന്ന് കുറച്ച് മറ്റുള്ളവർക്ക് പ്രകാശദാനം ചെയ്യുവാനും സാധിക്കുന്ന വ്യക്തിജീവിതങ്ങൾ കുറഞ്ഞിരിക്കുന്നു. ഈ ക്രിസ്തുമസ് ദിനം നമുക്ക് ഇതിനായി ജീവിതത്തെ പ്രത്യർപ്പണം ചെയ്യാം. ദൈവത്തോടും, ജീവിത സഖിയോടും സമസൃഷ്ടങ്ങളായ മറ്റു മനുഷ്യരോടും, സൃഷ്ടിക്രമങ്ങളോടും, ഈ പരിസ്ഥിതിയോടും പക്വവും, ദൈവീകവും സുതാര്യവുമായ ബന്ധവും വിശ്വസ്തയും പുലർത്തുമ്പോഴാണ് നമ്മുടെ ജീവിതം ദൈവപ്രസാദമാകുന്നത്. ഈശ്വര സന്നിധിയിലേക്ക് നമ്മുടെ കൊച്ചു ജീവിതങ്ങളെ നിവേദ്യമായി അർപ്പിക്കുമ്പോൾ അവിടുന്ന് അതു സ്വീകരിച്ച് പ്രസാദമായി നമുക്ക് മടക്കിതരും. അപ്പോഴാണ് ശാശ്വത സമാധാനം കൈവരുന്നത്.

3. തിരുജനന സാക്ഷികൾ: പ്രവാചക സന്ദേശം നൂറ്റാണ്ടുകൾക്ക് മുമ്പ് പ്രതിധ്വനിച്ചതുപോലെ അന്ധകാരത്തിലും മരണ നിഴലിലിരുന്നവർക്ക് യേശുതമ്പുരാൻ പ്രകാശമായി അവതരിച്ചു. ഇതിന്റെ പ്രതീകാത്മ ശുശ്രൂഷയാണ് തീജ്വാലയുടെ ശുശ്രൂഷയായി ആരാധനാ മദ്ധ്യേ നാം നടത്തുന്നത്. മനുഷ്യരാശി ഭൂമിയിൽ ഉണ്ടായതു മുതൽ പ്രത്യേകിച്ച് മനുഷ്യന്റെ പാപപതനത്തിന് ശേഷം മശിഹാ തമ്പുരാന്റെ ജനനം വരെയുള്ള കാലം അന്ധകാരമായ ഒരു രാത്രിയായി ചിത്രീകരിക്കാം. അന്യായം, കഷ്ടത, ശത്രുത, വിദ്വേഷം, അജ്ഞത, മരണം എന്നിവ ഈ കാലയളവിൽ തേർവാഴ്ച നടത്തി. പിതാക്കന്മാർ, പ്രവാചകന്മാർ എന്നിങ്ങനെയുള്ള മിന്നാമിനുങ്ങുകൾ അവിടവിടെ ഉണ്ടായി എങ്കിലും ശരിയായ പ്രകാശം അന്യമായിരുന്നു. എന്നാൽ കാലസമ്പൂർണ്ണതയിൽ സത്യപ്രകാശമായവൻ വന്നു (എബ്രാ. 1:1). ഈ പ്രകാശത്തിന് ആദ്യസാക്ഷികളാകുവാൻ ഭാഗ്യം കിട്ടിയത് ഊമജന്തുക്കളായ നാൽക്കാലികളും വിശുദ്ധരായ കുറെ മനുഷ്യരുമാണ്. അവർ മഹാഭാഗ്യവാന്മാരാണ്. അവരുടെ ഭാഗ്യം ആരാധനയിലൂടെ നമുക്കായി കാലികമാക്കുകയാണ് തീജ്വാല ശുശ്രൂഷ. യേശുവിന്റെ തിരുവവതാരത്തിന് സാക്ഷികളാകുവാൻ ഭാഗ്യം ലഭിച്ചെങ്കിലും വിദ്വാന്മാർക്ക് അവരുടെ പാണ്ഡിത്യത്തിലുള്ള അമിതാശ്രയത്വവും അതുയർത്തുന്ന ദിശാബോധ വൈകല്യങ്ങളും ഒരുപക്ഷേ അവസരം നഷ്ടപ്പെടുത്തുവാൻ ഇടയാക്കിയേക്കുമായിരുന്നു. മുകളിലേക്ക് നോക്കി ദിവ്യ നക്ഷത്രത്തെ മാർഗ്ഗദർശിയായി സ്വീകരിക്കേണ്ടതിന് പകരം, അവരുടെ ബുദ്ധിയിലൂന്നിയപ്പോൾ അവരെ എത്തിച്ചത് ഹെറോദോസ്സിന്റെ അരമനയിലേക്കായിരുന്നു. വിനയത്തോടെ തെറ്റു മനസ്സിലാക്കി വീണ്ടും ഉയരത്തിലേക്ക് നോക്കിയപ്പോൾ നക്ഷത്രമാകുന്ന ഉടയവന്റെ കരുതലിനെ വീണ്ടും ദർശിക്കുവാനും ദിവ്യശിശുവിങ്കലേക്ക് എത്തുവാനും അവർക്ക് കഴിഞ്ഞു. ഇത് പ്രതീകാത്മവും ഒരുപാട് അർത്ഥതലങ്ങളും ധ്യാനചിന്തകളും നമ്മുടെ ജീവിതത്തിൽ ദ്യോതിപ്പിക്കുന്നതുമാണ്, ശാന്തമായി ചിന്തിക്കുക. തീജ്വാലയാകുന്ന പുൽക്കൂടിനെ വിശ്വാസത്തോടെ വിനയഭാവത്തോടെ നമുക്ക് സമീപിക്കാം. വലിയ പ്രകാശാനുഭവം നമ്മുടെ ജീവിതത്തിലും ലഭിക്കും.

### C. പ്രായോഗിക ചിന്തകൾ

1. നമ്മുടെ രാജാവായ ക്രിസ്തു നമുക്കായി ജനിച്ച ഈ ദിവസത്തിൽ നാം അവനെ എതിരേല്പാൻ പുറപ്പെടണം. നിന്റെ പുറപ്പാടു വിനയപൂർവ്വം ആവശ്യബോധത്തോടെ ആകണം. നീ ഉന്നതനെങ്കിൽ മാലാഖമാരുടെ ഗണത്തിലും, പണ്ഡിതൻ എങ്കിൽ വിദ്വാന്മാരുടെ ഗണത്തിലും, പരമാർത്ഥി ആണെങ്കിൽ ഇടയന്മാരുടെ കൂട്ടത്തിലും, കുടുംബസ്ഥൻ എങ്കിൽ, നീതിമാനായ യൗസേഫിനോടു കൂടെയും, സന്യസ്ഥനെങ്കിൽ വി. കന്യകമറിയാമിനോടുകൂടിയും ബാലൻ എങ്കിൽ ബേത്‌ലഹേമിലെ ശിശുക്കളോടുകൂടിയും മശിഹായെ വരവേൽക്കാം. ജീവിതാനുഭവത്തിൽ നിന്ന് പൊന്നിന് പകരം സത്യവിശ്വാസവും, മൂരിന് പകരം സുകൃതങ്ങളും കുന്തിരിക്കത്തിന് പകരം സത്യാരാധനയും അവന് നമുക്ക് കാഴ്ചയായി സമർപ്പിക്കാം.

2. ഹൃദയവാതിൽ നിന്ന് മുട്ടി വിളിക്കുന്ന യേശുവിന്, ബേത്‌ലഹേമിലെ സത്രസൂക്ഷിപ്പുക്കാരനെപ്പോലെ ഹൃദയ കവാടം കൊട്ടി

അടക്കുമോ? അതോ അന്യദേവന്മാരെ കൂടി ഒഴിപ്പിച്ച്, അവിടെ ഒരുക്കി അവനെ സ്വീകരിച്ചിരുത്തി അത്താഴം (വി. കുർബ്ബാന) പങ്കിടുമോ?

3. യേശുവിന്റെ ജനനസ്മരണ നിനക്ക് യഥാർത്ഥ സന്തോഷാനുഭവം ആകാൻ സർവ്വ വിദ്വേഷവും, സ്വാർത്ഥതയും, തിന്മയും രഹസ്യ അജൻഡാകളും ഉപേക്ഷിച്ച് നിന്റെ ഹൃദയം സുതാര്യമാക്കുമോ?

2006 ജനു. 1

**ക്രിസ്തുമസ്സിനു ശേഷം ഒന്നാം ഞായറാഴ്ച**

**വി. മത്താ. 2:9-15, 19-23; ലൂക്കോ. 2:21, യോഹ. 15:5-19**

(കർത്താവിന്റെ ചേലാകർമ്മ പെരുനാൾ, ക്രിസ്തീയ വർഷാരംഭം വി. ബസ്സേലിയോസ് വി. ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാരുടെ ഓർമ്മ)

### നസ്രേത്ത് എൻ സ്വദേശം

### A. ആമുഖം

ജനനപെരുനാളിന് ശേഷമുള്ള 1-ാം ഞായറാഴ്ചയായ ഇന്ന്, കർത്താവിന്റെ ചേലാകർമ്മ പെരുനാളും ക്രിസ്തീയ ആണ്ടാരംഭവും മാസാരംഭവും കൈസരിയായിലെ വി. ബസ്സേലിയോസ്, പൗരസ്ത്യ ദൈവശാസ്ത്രകാരന്മാരിൽ അഗ്രഗണ്യനായിരുന്ന നിസ്സായിലെ വി. ഗ്രിഗോറിയോസ് എന്നീ ശ്രേഷ്ഠ കപ്പദോക്യൻ പിതാക്കന്മാരുടെ സ്മരണയും, ഈ ആരാധനാവർഷത്തെ ക്രമീകരണത്തിൽ സാന്ദർഭികമായി ഒരുമിച്ചു ചേർന്നു വരുന്നതിനാൽ, ഒരു 'വലിയ പെരുന്നാൾ' ദിവസമാകുന്നു. അടിമ വീടായ മിസ്രയിമിൽ നിന്ന് വാഗ്ദത്ത നാടായ ഇസ്രായേലിനെ യഹൂദ്യ പ്രവിശ്യയിൽ വന്ന് താമസമാക്കാനാഗ്രഹിച്ചെങ്കിലും ദൈവ നിയോഗത്താൽ ഗലീലായിലെ നസ്രേത്ത് പട്ടണത്തിൽ ദിവ്യ കുടുംബം താമസമാക്കിയതാണിന്നത്തെ ധ്യാനവിഷയം. അടിമത്വത്തിന്റെ വീർപ്പു മുട്ടലിൽ നിന്നും സ്വാതന്ത്ര്യത്തിന്റെ ശാന്തിയിലേക്കും ലാളിത്യത്തിലേക്കുമുള്ള സംക്രമണത്തിന്റെ പ്രതീകാത്മകമായ ഒരു അർത്ഥതലം കൂടി ഈ വിഷയത്തിലുണ്ട് എന്നത് പുതുവർഷാരംഭമായ ഇന്ന് സൂചനാ യോഗ്യമാണ്.

**വേദഭാഗപരിച്ഛേദനം:** ആദ്യഭാഗത്ത് തിരുജനനാനുബന്ധമായ സംഭവങ്ങളുടെ പരാമർശമാണെങ്കിലും, ഇന്നത്തെ പ്രധാന ധ്യാനവിഷയമായ 'നസ്രേത്ത് എൻ സ്വദേശം' എന്ന ആശയം ഉൾക്കൊള്ളുന്ന വേദഭാഗം പിന്നീട് വരുന്നുണ്ട്. ഹേരോദോസ്സിനെ ഭയപ്പെട്ട് മിസ്രയിമിലേക്കുള്ള പലായനം, വീണ്ടും അവിടെ നിന്ന് നസ്രേത്തിലേക്കുള്ള തിരിച്ചുവരവ് എല്ലാം വിശദമായി ഈ ഭാഗത്ത് ഉൾക്കൊള്ളിച്ചിരിക്കുന്നു. പുതുവർഷ ധ്യാനത്തിനായി വി. യോഹന്നാന്റെ സുവിശേഷത്തിന്റെ മാത്രം പ്രത്യേകതയായ 'ക്രിസ്തുവിന്റെ ഏഴവകാശ വാദങ്ങളിൽ' (claims of Jesus) ഒന്നായ 'ഞാൻ മുന്തിരി ചെടിയും നിങ്ങൾ കൊമ്പുകളുമാകുന്നു' എന്ന പ്രസിദ്ധമായ സഭാ വിജ്ഞാനീയത്തിന്റെ അടിസ്ഥാന മർമ്മോപദേശവും നൽകിയിരിക്കുന്നു. ഇതിലൂടെ കർത്താവ് വെളിവാക്കുന്നത് കർത്താവാകുന്ന തലയും യോഗാത്മക ശരീരമായ സഭയും അതിന്റെ അംഗങ്ങളാകുന്ന ദൈവമക്കളും തമ്മിലുള്ള ജൈവ ബന്ധത്തിന്റെ സമഗ്രത ആകുന്നു.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. നസ്രായൻ യേശു സമ്പത്ത്: ക്രിസ്തു 'നസ്രായൻ' എന്ന് വിളിക്കപ്പെടണമെന്ന് പ്രവചനം പറയുന്നതായി വി. മത്തായി സൂചിപ്പിക്കുന്നു. എന്നാൽ പ്രവചന പുസ്തകങ്ങളിൽ ഇതു സംബന്ധിച്ച് കാര്യമായ സൂചന ഒട്ടില്ലതാനും. ഏശായ 11:1 ൽ പ്രതിവാദിക്കുന്ന 'മുള'യുടെ ഹീബ്രു പദമായ 'നോബർ' ക്രിസ്തുവുമായ ബന്ധപ്പെട്ട് വ്യാഖ്യാനിക്കുന്നുണ്ട്. അതാകാം ഒരു പക്ഷേ വി. മത്തായി ശ്ലീഹായെ 'നസ്രായൻ' എന്ന പദം പ്രവാചക സൂചനയായി ഉപയോഗിക്കുവാൻ പ്രേരിപ്പിച്ചത്. തിരുജനന ശേഷം വീണ്ടും മാലാഖാ കൊടുത്ത നിർദ്ദേശാനുസരണം ഈജിപ്തിലേക്ക് ദിവ്യ കുടുംബം പലായനം ചെയ്തു. ചോരകുഞ്ഞിനേയും വഹിച്ചുകൊണ്ടുള്ള ഓടിപോക്കിലും, മിസ്രയിമിലെ താമസത്തിലും അവർ അനുഭവിച്ച മാനസ്സികവും ശാരീരികമായ ക്ലേശങ്ങളും വേദനകളും നമ്മുടെ ധ്യാനവിഷയമാവണം. യേശുവിന് വേണ്ടി വേദന അനുഭവിക്കുന്നത് ഭാഗ്യവും സന്തോഷവുമായി അവർ കരുതി. മിസ്രേമിലുള്ള കർത്താവിന്റെ വാസം യിസ്രായേല്യരുടെ മിസ്രേമ്യ അടിമത്വത്തെ സൂചിപ്പിക്കുന്നു. മിസ്രയിം സമ്പത്തുള്ള നാടാണെങ്കിലും അത് അടിമത്വത്തിന്റെ പ്രതീകമാണ്. ക്രിസ്തുവിൽ ജനിക്കുന്നവർക്ക് അടിമത്വം ഇല്ല. അതുകൊണ്ട് വീണ്ടും ജനനമാകുന്ന നവജീവിതം നയിക്കുന്ന ദൈവപൈതൽ മിസ്രയിം ആകുന്ന അടിമത്വവും അതിന്റെ സമ്പത്തുകളാകുന്ന ലോകതാല്പര്യങ്ങളും ത്യജിച്ച് യിസ്രായേൽ ദേശമാകുന്ന സഭയിലേക്കും സഭാജീവിതത്തിലേക്കും മടങ്ങി വരികയും ക്രിസ്തുവിന്റെ അവകാശവും സമ്പത്തുമാകുന്ന കുരിശുകളെ വഹിക്കുകയും ചെയ്യണം. നമ്മേ ബോധപൂർവ്വം നശിപ്പിക്കുവാൻ ആഗ്രഹിക്കുന്ന ഹേറോദോസ്സന്മാർ നമുക്കെതിരായി ഉയിർന്നേക്കാം. എന്നാൽ പ്രതികാര ബുദ്ധ്യാ അവരോട് എതിർക്കുന്നതിനേക്കാൾ, ദിവ്യ പരിപാലനത്തിൽ നമ്മേത്തന്നെ സമർപ്പിച്ചുകൊണ്ട് അവരോട് ക്ഷമിച്ച് അവർക്ക് വേണ്ടി പ്രാർത്ഥിക്കുക എന്ന ശ്രേഷ്ഠ ക്രിസ്തീയ മനോഭാവം നാം പഠിക്കേണ്ട പാഠമാണ്. ഹേറോദോസ്സ് തന്റെ എല്ലാ രാജകീയ പ്രബലതയിലും സാദ്ധ്യതകളിലും എത്രപ്രയത്നിച്ചിട്ടും ആ ദിവ്യ ശിശുവാകുന്ന സത്യത്തെ ഹനിക്കുവാൻ സാധിച്ചില്ല എന്നും ഓർക്കേണ്ടതാണ്.

ഹേറോദോ മകൻ അർക്കാലാവോസിനെ ഭയപ്പെട്ട് യഹൂദ്യയിൽ

വീണ്ടും പോകാതെ ഗലീലയിൽപെട്ട നസ്രേത്ത് എന്ന പട്ടണത്തിൽ യേശുവിന്റെ കുടുംബം താമസമാക്കിയത് ദൈവനിയോഗത്താലായിരുന്നു. പലസ്തീന്റെ വടക്കു ഗലീലാ പ്രോവിൻസ് കർത്താവിന്റെ കാലയളവിൽ സാധാരണ കൃഷീവലന്മാരും, മുക്കുവരും, വിദ്യാവിഹീനന്മാരും വലിയ മതബോധമില്ലാത്ത ആളുകളാൽ നിറയപ്പെട്ടതായിരുന്നു. എന്നാൽ തെക്ക് യഹൂദ്യ പ്രോവിൻസിൽപെട്ടവർ വിദ്യാസമ്പന്നരും മതബോധമുള്ളവരുമായ ശാസ്ത്രിമാർ പരീശന്മാർ ആദിയായവരാൽ നിറയപ്പെട്ടവരുമായിരുന്നു. സുവിശേഷരചയിതാക്കൾ പോലും ഗലീലായിലെ ആളുകളെ വെറും 'പുരുഷാരം' (ഒക്ലൊവോസ്) എന്നു സംബോധന ചെയ്തെങ്കിൽ യഹൂദ്യയിൽ ഉള്ളവർ 'ദൈവ ജനം' (ലാവോസ്) ആയി കരുതി. പാവപ്പെട്ടവരോട് ഐക്യദാർഢ്യം (solidarity) പൂർണ്ണമായി പുലർത്തിയ കർത്താവ് വളർന്നതും തന്റെ പ്രവർത്തനത്തിന്റെ സിംഹഭാഗവും ചെലവാക്കിയതും ഗലീലയിലായിരുന്നു. തന്റെ ശിഷ്യന്മാരിൽ തന്നെ 11 പേരും, യഹൂദ സ്ക്കറിരിയോത്ത ഒഴിച്ച്, ഗലീലക്കാരായിരുന്നു എന്നതും പ്രസ്താവയോഗ്യമാണ്. നസ്രേത്തിൽ മാതാപിതാക്കന്മാർക്ക് കീഴടങ്ങി, ജോസഫ് പിതാവിന്റെ ആശാരി പണിയിൽ സഹായിച്ച് അമ്മയുടെ ഓമന മകനായി വളർന്ന യേശുവിന്റെ ലാളിത്യത്തിന്റെയും, വിനയത്തിന്റേയും 'സോളിഡാരിറ്റി'യുടേയും അനുപമ ഭാവം നമുക്കിന്നത്രയോകാതം അകലമാണ്, ചിന്തിക്കുക. 'ഫറവോന്റെ പുത്രിയുടെ മകൻ' എന്ന് വിളിക്കപ്പെടുന്ന ഔന്നത്യസ്ഥാനം നിരസിക്കുകയും മിസ്രയീമ്യ നിക്ഷേപങ്ങളെക്കാളും സ്വന്ത ജനത്തോടുകൂടിയ അടിമത്വവും കഷ്ടവും വലിയ ധനമായികണ്ട മോശയുടെ മാതൃകയാണ്, യേശുവിനെ പ്രതിയുള്ള നിന്ദ വലിയ സമ്പത്തായി കാണുവാൻ നമ്മുടെ പിതാക്കന്മാരെ പ്രേരിപ്പിച്ചത് (എബ്രാ. 11:23–26). 'നസ്രായൻ' എന്നത് വേദപുസ്തക ഭാഷയിൽ നിന്ദ്യമാണ് (യോഹ. 1:46). എന്നാൽ സഭയുടെ അനുഭവത്തിൽ നോക്കിയാൽ ആ നിന്ദ ഏറ്റവും വലിയ നന്മയായി ത്തീർന്നു. മിസ്രയീമ്യ സമ്പത്താകുന്ന ലോകത്തിന്റെ പണം സ്ഥാനം പ്രതാപം ഇവകൊണ്ട് ആത്മീയ സ്വാതന്ത്ര്യമോ രക്ഷയോ കിട്ടുകയില്ലെന്ന് മാത്രമല്ല, അവർക്ക് അത് വിരുദ്ധവുമാണ്. ആയതിനാൽ ദൈവത്തോടുകൂടി മഹിമപ്പെടുവാൻ ആഗ്രഹിക്കുന്നവർ നസ്രായനും (നസ്രാണിയും) മാമോദീസാ സന്തതിയും കർത്താവിനെ പ്രതിനിന്ദിതനും ആയിത്തീരുവാൻ കാംക്ഷിക്കേണ്ടതാണ്. മിസ്രയീമ്യ ധനം നശ്വരമാണ്, ക്രിസ്തുവാകുന്ന ധനമോ നിത്യമത്രേ (സങ്കീ. 45:1–17).

ക്രിസ്തുവിന്റെ മനസ്സുള്ളവർക്കേ ഈ തിരിച്ചറിവ് സുസാദ്ധ്യമാകയുള്ളൂതാനും.

2. ക്രിസ്തുവിന്റെ സ്നേഹത്തിൽ വസിപ്പിൻ (Abide in christ's love):

(വി. യോഹ. 15:10) നമുക്ക് സ്വീകരിക്കാം മുന്തിരിചെടിയുടെ ഉപമയിലൂടെ തായ് തണ്ടായ യേശുവും സഭാംഗങ്ങളാകുന്ന ശാഖകളും തമ്മിലുള്ള ജൈവബന്ധത്തിന്റെ സജീവത്വവും, ഗാഢത്വവും ശാശ്വതത്വവും നമ്മുടെ കർത്താവ് വെളിവാക്കുകയാണ്. ഈ ബന്ധം ഏക പക്ഷീയമായ നേട്ടങ്ങളുടെ ബന്ധനല്ല മറിച്ച് ദ്വന്ദ പക്ഷീയമായ ഉഭയബന്ധത്തിന്റെ (bilateral symbiotic relation) താളാത്മകതയും ഊഷ്മളതയും ഇരുകൂട്ടർക്കും പ്രദാനം ചെയ്യുന്നതുമാണ്. കർത്താവിനോട് ഒട്ടി നില്ക്കുന്ന ഭക്തനിലേക്ക് യേശുവിന്റെ ജീവരക്തത്തിന്റെ ഒഴുക്ക് ഉണ്ടാകുന്നു. അത് ഭക്തനിലേക്ക് നിലനില്ക്കുവാനുള്ള പോഷണങ്ങളും ഊർജ്ജവും എത്തിക്കുക മാത്രമല്ല, ഫലം വഹിക്കുവാനുള്ള ശക്തിയും പ്രതികൂലനങ്ങളെ അതിജീവിക്കുവാനുള്ള ആത്മീയ പ്രതിരോധശക്തിയും പ്രദാനം ചെയ്യുന്നു. അതേ സമയം യേശുവിന് ഭക്തൻ വഴിയായി മഹത്വവും പുകഴ്ചയും സാക്ഷ്യവും സിദ്ധിക്കുന്നു.

ഈ സ്നേഹ പങ്കിടിലിന്റെ സമഗ്രതയാണ് യേശു നമ്മിൽ നിന്നാഗ്രഹിക്കുന്നത്. യേശുവിന്റെ സ്നേഹത്തിൽ വസിപ്പാനും നിലനില്ക്കുവാനും മൂന്ന് കാര്യങ്ങൾ അനുപേക്ഷണീയമാണ്. 1) കല്പനകൾ പാലിക്കണം 2) അനുതാപത്തിന്റെ പ്രായോഗിക ഭാവം ഉണ്ടാകണം 3) സ്നേഹത്തിന്റെ പാരസ്പര്യത നിലനിർത്തണം. ദൈവകല്പനകളുടെ സംഗ്രഹമാകട്ടെ നിറഞ്ഞ ദൈവസ്നേഹവും സുതാര്യമായ പരസ്പര സ്നേഹവുമാണ്. ഇത് ജീവിതത്തിൽ സ്വാംശീകരിക്കുന്ന വ്യക്തി ദൈവത്തിന്റെ പ്രിയ മകനോ/മകളോ എന്ന സ്ഥാനത്തേക്കുയരുകയാണ്. യോഹന്നാൻ ശ്ലീഹാ ലേഖനത്തിൽ ഓർപ്പിക്കുന്നു, 'ദൈവത്തെ പ്രിയ മക്കളെന്നോണം അനുധാവനം ചെയ്യുവിൻ'. ദൈവേഷ്ടം മുൻപുകൂട്ടി അറിഞ്ഞ് സ്വമേധയാ അതിന് സമർപ്പിക്കുന്നവനാണ് പ്രിയമകൻ/പ്രിയ മകൾ. പുതുവർഷം ക്രിസ്തുവിന്റെ നിറഞ്ഞ സ്നേഹത്തിൽ വസിക്കുന്ന പ്രിയ മകനോ/മകളോ ആകുവാൻ നമ്മേത്തന്നെ പുനരർപ്പണം ചെയ്യാം. അപ്പോൾ നമ്മുടെ അപേക്ഷകൾ ദൈവസന്നിധിയിൽ സ്വീകാര്യമാകും. (വി. യോഹ. 15:7)

3. ആന്തരീക ചേലാകർമ്മം: ദൈവം തന്റെ സ്വരൂപത്തിലും ഛായയിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ പാപത്തിൽ നിപതിച്ചപ്പോൾ, അവനെ വീണ്ടെടുത്ത ആദ്യപടിയും പ്രതീക്ഷയുമായി സീനായിൽ വച്ച് ദൈവം മനുഷ്യനോട് ഉഭയ സമ്മതം (sinai covenant) ചെയ്തു (ഉല്പ. 17:9–27; ആവർത്ത. 10:12–17). ഇതിന്റെ മായാത്ത മുദ്രയും അടയാളവുമായി അബ്രഹാമിന് ചേലാകർമ്മ നിയമം യഹോവ നൽകിയതിന് പിന്നിൽ രണ്ടടിസ്ഥാനങ്ങൾ ഉണ്ട് 1) ഇസ്രായേൽക്കാർ മറവിക്കാരായിരുന്നതിനാലും അന്യ ദൈവങ്ങളെ ആരാധിക്കുവാനുള്ള ആകർഷണവുമുള്ള

വരായതിനാൽ മായാത്ത മുദ്രയാകുന്ന പരിഛേദനാ അവരുടെ ജഡത്തിൽ തന്നെ കൊടുത്തു 2) അടിമവീടായ മിസ്രയിമിൽ നിന്നവരെ വിടുവിച്ച യഹോവയുടെ അധീശത്വവും ഉടമസ്ഥതയും എപ്പോഴും അവരെ ഓർമ്മപ്പെടുത്തുവാൻ പുതിയ നിയമ ഇസ്രായേലാകുന്ന സഭയോടുള്ള ഉടമ്പടി ക്രൂശിന്മേൽ വച്ച് മശിഹാ തമ്പുരാൻ പുനഃക്രമീകരിക്കുകയും തന്റെ തിരുശരീരരക്തകളാകുന്ന പുതിയ ഉടമ്പടിയുടെ അച്ചാരം സെഹിയോന്റെ മാളികയിൽവച്ച് കർത്തൃശിഷ്യന്മാരെ ഏല്പിക്കുകയും ചെയ്തു. ഈ ഉടമ്പടിയുടെ മായാത്ത മുദ്രയാകുന്ന വി. മൂറോന്റെ റൂശ്മാനെറ്റിയിലേറ്റവരാണ് നാമെല്ലാവരും. പുതിയനിയമ സഭയുടെ ചേലാകർമ്മം വി. മാമോദീസ്സായിൽ ആകുന്നു നടക്കുന്നത് (റോമർ 2:28,29). മശിഹാ തമ്പുരാൻ 8-ാം ദിവസം ചേലാകർമ്മമേറ്റ് ന്യായപ്രമാണത്തിന്റെ അടിമത്വത്തിൽ നിന്ന് നമ്മേ വിലക്കു വാങ്ങി, പകരം നമ്മുടെ ഹൃദയങ്ങളിൽ തന്റെ ന്യായപ്രമാണത്തെ എഴുതി (എബ്രാ. 8:8-12; 2 കോരി. 5:14-21). ആകയാൽ ഹൃദയാന്തർ ഭാഗത്തു നിന്നുള്ള ചേലാകർമ്മമാണ് ദൈവം ആഗ്രഹിക്കുന്നത്. 'അകമെ യഹൂദനായവനാണ് യഹൂദൻ'. ഈ പുതുവർഷം ആന്തരീക മനുഷ്യനിൽ ചേലാകർമ്മ നിയമം പാലിക്കുവാൻ ഈ ധ്യാന ചിന്തകൾ നിമിത്തങ്ങളാകണം. തിന്മയുടെ ഭാവങ്ങളേയും അതിന്റെ എല്ലാ രാഗമോഹങ്ങളാകുന്ന അഗ്രചർമ്മത്തെയും ആന്തരീക മനുഷ്യനിൽ നിന്ന് ഛേദിച്ചുകൊണ്ട് ജീവന്റെ പ്രകാശത്തിൽ നടക്കുന്ന പുതുമനുഷ്യനെ ധരിക്കുവാൻ നമുക്കിടയാവണം. പ. കപ്പദോക്യൻ പിതാക്കന്മാരുടെ പ്രാർത്ഥനയും മാതൃകയും നമുക്കതിന് ശക്തി ദായകവുമാകണം.

C. പ്രായോഗിക ചിന്തകൾ

1. അന്യായത്തിന്റേയും അധർമ്മത്തിന്റെയും നേട്ടങ്ങളാകുന്ന മിസ്രേമ്യ പുകഴ്ചകളെ ബോധപൂർവ്വം ജീവിതത്തിൽ നിന്ന് നീക്കി നസ്രേത്തിന്റെ വിനയം ലാളിത്യം, ഇകഴ്ചകൾ സ്വീകരിപ്പാൻ നമുക്ക് ഒരുങ്ങാം.

2. നമ്മേ ബോധപൂർവ്വം നശിപ്പിക്കുന്ന ആന്തരീക ഹോറോദേസ്യന്മാരിൽ നിന്ന് രക്ഷപെടുവാൻ യേശു തമ്പുരാനിൽ ശരണപ്പെടുകയും അവർക്കായി പ്രാർത്ഥിക്കുകയും ചെയ്യാം.

3. യേശുവിന്റെ ഹിതാനുവർത്തികളായ പ്രിയ മക്കളായിത്തീർന്ന് അവന്റെ സ്നേഹത്തിൽ നമുക്ക് വസിക്കാം.

4. കർത്താവിന്റെ ചേലാകർമ്മ പെരുനാൾ, നമ്മുടെ ഹൃദയാന്തർഭാഗത്തു നിന്നുള്ള ചേലാകർമ്മത്തിന്റെ തിരുത്തൽ ശക്തിയാകണം. ആഴമായ പാപബോദ്ധ്യവും അതിൽ നിന്ന് ഉത്ഭവിക്കുന്ന അനുതാപവും, പരിശുദ്ധാത്മാവാകുന്ന തിരുത്തൽ ശക്തിയും ഒത്തുചേരുമ്പോൾ മാത്രമാണ് ആന്തരീക ചേലാകർമ്മം നമ്മിൽ നടമാടുന്നത്.

5. സംവത്സരാരംഭത്തിന്റെ ഈ ദിവസത്തിൽ ക്രിസ്തുവിൽ നവീകരിക്കപ്പെടുകയും പാപസ്വതന്ത്രരാവുകയും ചെയ്യുക. പഴയ മുൻവിധികളും തിന്മയുടെ ധാരണകളുടെ തടവറയിൽ നിന്ന് സ്വതന്ത്രരായി നവീന ബോദ്ധ്യങ്ങളുടെയും അനുഭവങ്ങളുടെയും വിശാലതയിലും ലഭിക്കുന്ന സ്വാതന്ത്ര്യം അനുഭവിക്കുക.

6. പഴയ മനുഷ്യനെയും അവന്റെ രാഗമോഹങ്ങളേയും ഉപേക്ഷിക്കുവാൻ കർമ്മപരിപാടികൾ അവലംബിക്കുക. ജീവിതത്തിൽ ആത്മീയ അനുഷ്ഠാനങ്ങൾക്കും പ്രാർത്ഥനക്കും മുൻതൂക്കം കൊടുക്കുന്ന ഒരു മുൻ ഗണനാ ക്രമം നിശ്ചയിച്ച് ദൈവത്തിൽ ആശ്രയിച്ച് നടപ്പാക്കാൻ ശ്രമിക്കുക.

7. സത്യവിശ്വാസം പഠിക്കുവാനും അത് പ്രചരിപ്പാനും ഉതകുന്ന നല്ല അവസരങ്ങൾ പാഴാക്കാതിരിക്കാൻ ശ്രദ്ധിക്കുക. സഭാ മാതാവാകുന്ന അമ്മയോടുള്ള സ്നേഹം പ്രദർശിപ്പിക്കുവാൻ ആവോളം ശ്രമിക്കുക.

ജനുവരി 8

## ദനഹാപെരുനാളിന് ശേഷം ഒന്നാം ഞായറാഴ്ച

**മത്താ. 4:12-22**

(മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ)

**തോഴന്റെ അസ്തമനവും മശിഹായുടെ ഉദയവും/ക്രിസ്തുവിന്റെ പ്രതിരൂപമായ വി. സ്തേപ്പാനോസ്**

**A. ആമുഖം**

വി. സഭാ മാതാവിന്റെ തോഴനും, ആദ്യ രക്തസാക്ഷിയുമായ പ. യൂഹാനോൻ മാംമ്ദോനായുടെ പ്രവർത്തനങ്ങൾക്ക് തിരശ്ശീല വീഴുകയും മശിഹാ തമ്പുരാന്റെ ഉദയം സമാരംഭിക്കുകയും ചെയ്യുന്ന പശ്ചാത്തലമാണിന്നത്തെ ഞായറാഴ്ചയുടെ പ്രത്യേകത. ഒപ്പം ആദിമ രക്തസാക്ഷിയും 'സഹദേന്മാരുടെ കിരീടവു'മായ മാർ സ്തേഫാനോസ് ശെമ്മാശ്ശന്റെ രക്തസാക്ഷ്യത്തിന്റെ സ്മരണദിനം കൂടിയാണിന്ന്.

വേദഭാഗ പരിഛേദനം: വി. യോഹന്നാൻ തടവിൽ പോകുന്നു. മശിഹാ തമ്പുരാൻ പരസ്യമായി ഗലീലാ പ്രദേശങ്ങളിലെത്തി തന്റെ ഉദയത്താൽ അജ്ഞാനാന്ധകാരത്താൽ നിറയപ്പെട്ട ആ പ്രദേശങ്ങളെ ആത്മീയ പ്രകാശത്താൽ ശോഭിപ്പിക്കുന്നു. ആദിമശിഷ്യനായിരുന്ന വി. പത്രോസ്-അന്ത്രയോസ്, വി. യാക്കോബ്-യോഹന്നാൻ എന്നീ സഹോദരന്മാരെ മത്സ്യം പിടിക്കുന്ന കേവലം ഭൗതിക ദൗത്യത്തിൽ നിന്ന് സ്വർഗ്ഗരാജ്യത്തിലേക്ക് മനുഷ്യരെ പിടിക്കുന്ന സ്വർഗ്ഗീയ ദൗത്യത്തിനായി വിളിച്ചു ചേർക്കുന്നു. ഈ ദൃശ്യ സംഭവ പരമ്പരകൾ ഉൾകൊണ്ടതാണിന്നത്തെ വേദഭാഗമെങ്കിലും, വി. യൂഹാനോന്റെയും വി. സ്തേപ്പാനോസിന്റെയും സഹദാമരണത്തോടനുബന്ധിച്ചുള്ള ദിവസം കൂടി ഇന്നാകയാൽ അവരുടെ ജീവിതവും പ്രവർത്തനവും ധ്യാനവിഷയമായി ആത്മീയ മനനത്തിന് സമർപ്പി

ക്കുകയാണ്.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. പ. യൂഹാനോൻ മാംദാനോയുടെ ദൗത്യങ്ങൾ:

'ഉന്നതന്റെ പ്രവാചകൻ' എന്ന നിലയിൽ കർത്താവിന്റെ മുമ്പിൽ നടന്ന് തന്റെ വഴികളെ ചൊവ്വാക്കുവാനും, പാപമോചനത്തിനായി രക്ഷയുടെ ജ്ഞാനം ജനത്തിന് പകർന്നു നൽകുന്ന രക്ഷയുടെ കൊമ്പാകുവാനും, അന്ധകാരത്തിന്റെയും മരണത്തിന്റെയും നിഴലിൽ കിടക്കുന്നവരെ പ്രകാശിപ്പിക്കുവാനും, സമാധാനത്തിന്റെ പാത അവരെ കാട്ടുവാനും, പരസ്പര നിരപ്പിന്റെ അനുഭവം പകർന്നു കൊണ്ട്, അതായത് പിതാക്കന്മാരുടെ ഹൃദയം മക്കളിലേക്കും അനുസരിക്കാത്തവരെ അനുസരിക്കുന്നവരിലേക്കും രഞ്ജിപ്പിച്ചുകൊണ്ട് ദൈവകുഞ്ഞാടിന്റെ ചൂണ്ടുപലക ആകുവാനുമുള്ള ദൗത്യമാണ് പ. യൂഹാനോനിൽ അർപ്പിതമായിരുന്നത്. ഈ ദൗത്യങ്ങൾ അമ്മയുടെ ഉദരം മുതൽ ജയിലിൽ സഹദാമരണം പ്രാപിക്കുന്നതുവരെയും അദ്ദേഹം നിറപടിയായി അനുഷ്ഠിച്ചു.

ഒരു ക്രിസ്തീയ പൈതലിന്റെ മൗലിക ധർമ്മങ്ങൾ മൂന്നാണ് (1) ആരാധനാ ജീവിതത്തിലൂടെ ക്രിസ്തുവിന്റെ ജീവിക്കുന്ന പ്രതിരൂപങ്ങളാവുക (2) ജീവിക്കുന്ന സാഹചര്യങ്ങളിൽ ക്രിസ്തുവിനെ സാക്ഷിക്കുകയും ക്രിസ്തുവിന്റെ ചൂണ്ടുപലകകളാവുകയും ചെയ്യുക (3) മദ്ധ്യസ്ഥ പ്രാർത്ഥനയിലൂടെ മറ്റുള്ളവരെ ക്രിസ്തുവിന്റെ മുമ്പാകെ സമർപ്പിക്കുകയും ചെയ്യുക. ഈ അടിസ്ഥാന ദൗത്യങ്ങളോടൊപ്പം ജീവിതത്തിൽ ലഭിച്ചിരിക്കുന്ന പ്രത്യേക ദൗത്യങ്ങളും പ്രതിബദ്ധതയോടെ നിറവേറ്റുന്നതിന് എത്രമാത്രം ബോധവാന്മാരും ഉത്സുകരുമാണ് നാം?

2. പ. യൂഹാനോന്റെ ജീവിത സന്ദേശങ്ങൾ

പ. യൂഹാനോന്റെ ജീവിത സന്ദേശങ്ങൾ തന്നെ നമ്മോടും, ശിശു ദിനത്തിൽ നമ്മുടെ കുഞ്ഞുങ്ങളോടുമുള്ള ഞായർദിന സന്ദേശമായിത്തീരട്ടെ. 1) ആർജ്ജനമല്ല, വർജ്ജനമാണ് ശ്രേഷ്ഠ ജീവിതം: പ. യൂഹാനോൻ വർജ്ജന ജീവിതത്തിന്റെ വക്താവായിരുന്നു. അല്പം വെട്ടുക്കിളിയും (കാട്ടിലെ ഒരു കിഴങ്ങ്) കാട്ടുതേനും ആഹരിച്ച്, കാട്ടാറിലെ വെള്ളവും കുടിച്ച്, തോൽ വസ്ത്രത്തിൽ നഗ്നത മറച്ച് മരുഭൂമിയിൽ വസിച്ച പരിശുദ്ധൻ ഒന്നും സ്വന്തമായി കൂട്ടുകയോ, ഒന്നും തനിക്കായി കരുതുകയോ ചെയ്തില്ല. ഇന്നത്തെ ആർജ്ജന തൃഷ്ണതയാണ് പരിസ്ഥിതി ബന്ധമുൾപ്പെടെ എല്ലാ ബന്ധങ്ങളിലുമുണ്ടായിട്ടുള്ള തകർച്ചക്കും ശോഷണത്തിനും കാരണം ആർജ്ജനം എവിടെ അവിടെ അസമാധാനം, വർജ്ജനം എവിടെ അവിടെ സമാധാനം.

2) ജീവിതം, ജീവനേക്കാൾ ശ്രേഷ്ഠം: വിശുദ്ധന്മാർ ജീവന് അമിത പ്രാധാന്യം നൽകാറില്ല. ഭൗതിക ജീവൻ പൊലിഞ്ഞാലും, നിലനില്ക്കുന്ന ജീവിതത്തിന് അവർ പ്രാധാന്യമേകുന്നു. ജീവിതത്തിന്റെ നിർമ്മലതയും വിശുദ്ധിയും നിഷ്ഠയും നിലനിർത്തുവാനാണ് അവരുടെയത്നം. എന്നാൽ നാം പലപ്പോഴും ജീവിതത്തിന് ഒരു ഗൗരവവും കല്പിക്കാതെ, ജീവനേയും ജീവിതത്തിന്റെ പ്രതാപത്തേയും ഇറുകി പുണർന്നുകൊണ്ട് ജീവിക്കുന്നു. ഇത് ക്രിസ്തീയ സാക്ഷ്യജീവിതത്തിന് അന്യമാണ്.

3) തിന്മയോട് ഉപാധികളിലാത്ത പോരാട്ടം അഥവാ സത്യത്തിന്റെ സാക്ഷ്യം: പ. യൂഹാനോന്റെ ജീവിതം തികച്ചും ഉപാധികളില്ലാത്ത പോരാട്ടമായിരുന്നു. ഇന്ന് യോഹന്നാന്റെ ആത്മാവ് അന്യം നിന്ന സമൂഹത്തിലാണ് നാം ജീവിക്കുന്നത്. ഒരു പക്ഷേ രണ്ടു കാരണങ്ങളാകാം ഇതിന്റെ പിന്നിൽ a) അധികാര വിനിയോഗ വിമുഖത: അധികാരമുള്ളവർ സ്ഥാനപദവികളുടെ മോഹത്താൽ അധികാരം ഉപയോഗിക്കുവാനോ സത്യം പ്രാവർത്തികമാക്കാനോ വിമുഖത കാണിച്ചുകൊണ്ട് തിന്മയുമായി ഇണയില്ലാ പിണ കൂടുന്നു. b) ധാർമ്മിക അടിത്തറയില്ലായ്മ: വരും വരായ്മകൾ നോക്കാതെ ഒഴുക്കിനെതിരെ പ്രതികരിക്കുന്ന യോഹന്നാന്റെ ആത്മാവ് ഇന്നും സഭയിലും സമൂഹത്തിലുമുണ്ടാവട്ടെ.

4) ഉദാത്ത വിനയത്തിന്റെ ഭാവം: "അവനോ വളരണം ഞാനോ കുറയണം, കുനിഞ്ഞ് അവന്റെ ചെരുപ്പിന്റെ വാറഴിപ്പാൻ ഞാൻ അയോഗ്യൻ. ഞാൻ അനുതാപത്തിന്റെ മാമോദീസ്സാ മാത്രമാണ് നൽകുന്നത്, എന്നാൽ എനിക്ക് പിന്നാലെ വരുന്നവൻ പരിശുദ്ധാത്മാവിലും അഗ്നിയിലും സ്നാനം നൽകുന്നവനാണ്." വി. യൂഹാനോന്റെ ഈ പ്രസ്ഥാവനകൾ എല്ലാം തന്നെ അദ്ദേഹത്തിന്റെ വിനയ ഭാവത്തിന്റെ പ്രഖ്യാപനങ്ങളാണ്. ആത്മബോധത്തിൽ നിന്നുള്ള സ്വയം തിരിച്ചറിയൽ നമ്മേ വിനയത്തിലേക്ക് നയിക്കും. അത് മറ്റുള്ളവരുടെ ശ്രേഷ്ഠത തിരിച്ചറിയുവാനും, ആദരിക്കുവാനും നമ്മേ സജ്ജരാക്കും. "ഓരോരുവൻ തന്റെ സഹോദരനെ തന്നേക്കാൾ ശ്രേഷ്ഠനായി കരുതട്ടെ" എന്നുള്ള വി. പൗലോസ് ശ്ലീഹായുടെ പ്രസ്ഥാവന ക്രിസ്തീയ ജീവിതത്തിന്റെ അടിത്തറയായി മാറണം.

5) നിരന്തര സാക്ഷ്യം: പ. യൂഹാനോന്റെ സാക്ഷ്യം നിരന്തരമായിരുന്നു. അത് ഗർഭാവസ്ഥയിൽ നിന്നാരംഭിച്ച് ശിരഛേദനം വരെ നീണ്ടു. മാത്രമല്ല, അത് തന്റെ ശിഷ്യന്മാർക്ക് കൈമാറുന്നു. ഇന്ന് നിരന്തരമായി അഭിപ്രായവും സാക്ഷ്യവും മാറ്റുന്ന സമൂഹത്തിലുൾപ്പെട്ട നാം യൂഹാനോന് വ്യതിരിക്തനാണ്. ബോധ്യങ്ങളുടെ തടവറയിലല്ല, സ്വന്തം ജീവിതാനുഭവത്തിലൂടെ മനസ്സിലാക്കുന്ന ദൈവത്തെ നിരന്തരമായി സാക്ഷിക്കുകയും ആ സാക്ഷ്യം തലമുറ

ശേഷം 45–ാം പേജിൽ

*For Favours Received*



**സോണി കുറിയാക്കോസ്**
**കപ്പിലാമൂട്ടിൽ**

## 1-ാം ചരമ വാർഷികം

ജനനം: 6-5-1947,



മരണം: 3-12-2004

**പി. ജി. അബ്രഹാം (റിട്ട. ഹെഡ്മാസ്റ്റർ)**
**പൂച്ചക്കുഴിയിൽ പുതുപ്പാടി**

സന്തപ്തരായ കുടുംബാംഗങ്ങൾ

### പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവേ, എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്കു വഴി കാണിച്ചു തരികയും എന്നോടു മറ്റുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്ര വലിയ ഭൗതിക അനുഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നു ഞാൻ തീർത്തു പറയുന്നു. നിത്യ മഹത്വത്തിൽ അങ്ങയോടു കൂടെ ആയിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവ വഹിതത്തിനു വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോടു ചോദിക്കുന്നു...

താമസിച്ചതിന് ക്ഷമാപണം.

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 968156.00- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 14574 ഓപ്പറേഷൻ ആകെ 2005 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 4740-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3394 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# സൺഡേസ്കൂൾ വാർത്തകൾ

**ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ**

**അദ്ധ്യയന വർഷം സമാപിക്കുന്നു**

സൺഡേസ്കൂളിന്റെ അദ്ധ്യയന വർഷത്തിലുള്ള പരീക്ഷകളും, മത്സര പ്പരീക്ഷകളും എല്ലാം പൂർത്തീകരിച്ച് പുതിയ വർഷത്തെ പ്രതീക്ഷയോടെ കാത്തിരിക്കുകയാവും. പല ഇടവകക ളിലും മറ്റു പരിപാടികൾ കടന്നുവന്നു സൺഡേസ്ക്കൂൾ പ്രവർത്തനത്തെ തടസ്സപ്പെടുത്താറുണ്ട്. ഞായറാഴ്ച ദിവസം വിവാഹം നടക്കുന്നതുമൂലം പള്ളിയും പാരിഷ്ഹാളും സൺഡേ സ്ക്കൂളിനു ലഭ്യമല്ലാതാകും. ഇതിനു കത്തോലിക്കാ സഭ പരിഹാരം കാണു ന്നത് ഞായറാഴ്ച 2 മണികഴിഞ്ഞു മാത്രമേ പാരിഷ്ഹോളും പള്ളിയും വിവാഹ പരിപാടികൾക്കു വിട്ടുകൊ ടുക്കയുള്ളു എന്നതിലാണ്. വർഷ ത്തിൽ 30 ഞായറാഴ്ചകൾ എങ്കിലും സണ്ടേസ്ക്കൂൾ അദ്ധ്യാപനത്തിന് ലഭ്യമാക്കാൻ കഴിയേണ്ടതാണ്.

**ഒ.വി.ബി.എസ്. ഓറിയന്റേഷൻ ക്യാമ്പ്**

സൺഡേസ്ക്കൂൾ പരിപാടിയെ ക്കാൾ കുട്ടികൾക്ക് ഉത്സാഹമുള്ളത് ഒ.വി.ബി.എസ്. പ്രോഗ്രാമിനോടാണ്. അതിനവർ ആകാംക്ഷയോടെ കാത്തി രിക്കും. ഗാനങ്ങളും ക്ലാസ്സുകളും മറ്റു അനുബന്ധപ്രവർത്തനങ്ങളും കുട്ടിക ളുടെ ശ്രദ്ധയെ പടിച്ചുനിറുത്തുന്നവ യാണ്.

ഈ വർഷത്തെ ഗാനപരിശീലന ക്യാമ്പ് നമ്മുടെ സ്വന്തം സ്ഥാപനമായ പി.എം.ജി. സെന്ററിൽ വച്ചായിരിക്കും. ആസ്ഥാപനത്തിന്റെ കൂദാശയും ഉദ്ഘാടനവും നടത്തിയതിനു ശേഷം ആദ്യമായി നടത്തുന്ന പരിപാടിയാണ് 2006 ജനു. 1 മുതൽ വരെ നടത്ത പ്പെടുന്ന ഓറിയന്റേഷൻ ക്യാംപ്, കെട്ടി ടത്തിന്റെ പല പണികളും പൂർത്തീക രിക്കാനുണ്ട്. കട്ടിൽ, മേശ, കസേര, അടുക്കളയിലേക്ക് ആവശ്യമായ പാത്ര ങ്ങൾ ഇവയൊക്കെ ഉടനുണ്ടാകണം. പണത്തിന്റെ ദൗർലഭ്യം കൊണ്ട് വീണ്ടും ഒരു ബാങ്ക് ലോൺ എടു ക്കാൻ നിർബന്ധിതമാവുകയാണ്. ഈ സ്ഥാപനം പണമുണ്ടാക്കാൻ ലക്ഷ്യമാ ക്കിയിട്ടുള്ളതല്ല. സഭയുടെ ആദ്ധ്യാ ത്മിക പുനർജീവനത്തിന് ഊർജ്ജം പകരുന്ന ഒരു കേന്ദ്രമായിത്തീർക്കുക എന്നുള്ളതു മാത്രമാണ് ഈ സ്ഥാപ നത്തിന്റെ ലക്ഷ്യം. ഇതിന്റെ ഓഡിറ്റോ റിയം കുവൈറ്റ് ഇടവകയുടെ സുവർണ്ണ ജൂബിലി സ്മാരകമാണ്. അതിനു ചെലവുള്ള തുക കുവൈറ്റ് ഇടവക നൽകുന്നു ഇപ്പോൾത്തന്നെ 6 ലക്ഷം തന്നു കഴിഞ്ഞു. ബാക്കി യുള്ള ആറു ലക്ഷം ആറുമാസത്തി നകം തരുന്നതാണ്. ആ ഇടവകയോ ടുള്ള നിസ്സീമമായ നന്ദി പ്രകാശിപ്പിച്ചു കൊള്ളുന്നു.

**ജീവകാരുണ്യദിനം**

2006-ലെ ജീവകാരുണ്യദിനം ജനുവരി 22-ാം തീയതി ഞായറാഴ്ച ആചരിക്കുന്നതാ ണ്. അന്നത്തെ സ്തോത്രകാഴ്ച യുടെ ഇരുപതു ശതമാനം തുക, സൺഡേ സ്ക്കൂൾ കുട്ടിക ളിൽ അവശതയ നുഭവിക്കുന്ന ഏറ്റവും അർഹ രായവർക്കു നൽകാൻ തീരു മാനിച്ചിട്ടുണ്ട്. ബാക്കിയുള്ള തുകയാണ്, ജീവകാരുണ്യ പ്രസ്ഥാന ങ്ങൾക്കു നൽകു ന്നത്. അത് നമ്മുടെ സഭവക യായി, സഭാംഗ ങ്ങൾ നടത്തുന്ന പ്രസ്ഥാന ങ്ങൾക്കായിരിക്കാം. അതു സംബന്ധി ച്ചുള്ള വിജ്ഞാപനം സൺഡേ സ്ക്കൂളുകൾക്ക് നേരിട്ടു നൽകുന്ന താണ്.

**വൈദികരുടെ മേൽനോട്ടം:-**

ഏത് സൺഡേസ്ക്കൂളിൽ വികാരിമാർ പ്രത്യേക താല്പര്യമെ ടുത്ത് ക്ലാസ്സുകൾ സന്ദർശിക്കു കയും, അദ്ധ്യാപകരുമായി സമ്പർക്കം പുലർത്തി പ്രവർത്തന ങ്ങളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നുവോ, അവിടെ സൺഡേ സ്ക്കൂൾ സുശക്തമായിരിക്കും. എല്ലാവർഷവും ചെയ്യുന്നതുപോലെ ക്രിസ്മസ് സന്ദേശം എല്ലാ വൈദി കർക്കും, ഞാൻ അയച്ചിട്ടുണ്ട്.

സന്തോഷപ്രദമായ ക്രിസ്മസും അനുഗ്രഹം നിറഞ്ഞ പുതു വർഷവും നേർന്നു കൊള്ളുന്നു.



## മുംബൈ ഓർത്തഡോക്സ് യൂത്ത് ഹോസ്റ്റലിൽ പ്രവേശനം

മഹാനഗരമായ മുംബൈ-ൽ തൊഴിൽ തേടി വരുന്നവരും സാമ്പത്തിക ക്ലേശമനുഭവിക്കുന്നവരും ആയ യുവാക്കൾക്ക് താമസസൗകര്യവും ഭക്ഷണ സൗകര്യവും വളരെ തുച്ഛമായ നിര ക്കിൽ. ഇടവക വികാരിമാരുടെ ശുപാർശകത്ത് ആവശ്യം. ക്രിസ്തീയ അന്തരീക്ഷത്തിൽ ഈ മഹാനഗരത്തിൽ താമസ സൗകര്യം നൽകുന്നത് മുംബൈയിലുള്ള സഭാ വിശ്വാസിക ളുടെ അകമഴിഞ്ഞ സാമ്പത്തിക സഹായങ്ങൾ കൊണ്ടാണ്. മുംബൈ ഭദ്രാസനത്തിന്റെ യൂത്ത് മൂവ്മെന്റ് ആണ് ഈ സംരം ഭത്തിനു നേതൃത്വം നൽകുന്നത്. Sakinaka St. George Orthodox Church ന്റെ സമീപമുള്ള ഈ സ്ഥാപനം ആരാ ധനകളിൽ പങ്കു കൊള്ളാനും യുവാക്കൾക്കു അവസരം നൽകുന്നു. പ്രവേശനം ആഗ്രഹിക്കുന്നവർ കൂടുതൽ വിവര ങ്ങൾക്കായി സമീപിക്കുക.

Fr. Geevarghese Iype
St. George Orthodox Syrian Church
Near Gurudwara, A.B. Compund
Opp. Kheram Road, Sakinaka
Mumbai-72
Contact No. 28594949 / 9869658415

ലേഖനം

കെ. വി. മാമ്മൻ

# തടാകാശ്രമം: സപ്തതിയുടെ സന്തോഷ സാഗരത്തിൽ

തടിനിയും സരോവരവും ഒന്നുമില്ലാത്ത തടാകം ഗ്രാമത്തിലെ ക്രിസ്തുശിഷ്യാശ്രമം സപ്തതിയുടെ സന്തോഷ സാഗരത്തിൽ ആറാടാനുള്ള തയ്യാറെടുപ്പിലാണ്. വിശാലമായ കോയമ്പത്തൂർ നഗരത്തിൽ നിന്നു 14 കിലോമീറ്റർ തെക്ക് കോയമ്പത്തൂർ - ആനക്കട്ടി റോഡിലെ ഇരുവശങ്ങളിലായി സ്ഥിതി ചെയ്യുന്നതും 1936-ൽ ആരംഭിച്ചതുമായ ക്രിസ്തു ശിഷ്യാശ്രമം മനോഹരമായ മലകളാൽ ചുറ്റപ്പെട്ട ഒരു തടമാണ്. വികസന പ്രവർത്തനങ്ങളോ ആധുനിക ജീവിത സൗകര്യങ്ങളോ കടന്നുവരാൻ അറച്ചു നിന്ന കാലത്ത് എത്തിയ ആശ്രമം അക്ഷരാർത്ഥത്തിൽ ഏഴു ദശാബ്ദത്തിനിടയിൽ തടാകം ഗ്രാമത്തിന്റെ മുഖച്ഛായ മാറ്റി. നല്ല റോഡും സ്ക്കൂളും പോസ്റ്റ് ഓഫീസും, ആശുപത്രിയും ബസ് സർവീസും, പെട്രോൾ പമ്പും, പൗൾട്രിയും, കട്ട നിർമ്മാണ ചൂളകളുമെല്ലാം ഗ്രാമത്തെ നഗര പ്രദേശമാക്കി. ആശ്രമം ആരംഭിക്കുമ്പോൾ പോസ്റ്റ് ഓഫീസ് 14 കിലോമീറ്റർ അകലെ കോയമ്പത്തൂരിലായിരുന്നു. കാളവണ്ടികൾ കുത്തകയാക്കി വച്ചിരുന്ന ചെറിയ റോഡുകൾ ഇന്നു ചീറിപ്പോകുന്ന ബസുകളുടെയും ലോറികളുടെയും വിശാലമായ വിഹാരരംഗമാണ്. ഇപ്പോൾ കാളയും വണ്ടിയുമെല്ലാം നല്ല നിരപ്പുള്ള പാതകളിൽ അപൂർവ്വ ദൃശ്യമായിരിക്കുന്നു. മരുഭൂമി പോലെ കിടക്കുന്ന സ്ഥലങ്ങളെ കുഴൽകിണറുകൾ ഹരിതാഭമാക്കി മാറ്റി. കേരളത്തിലേക്കാൾ ആദായകരമായ ആരോഗ്യമുള്ള തെങ്ങും കമുകും, വാഴയും മരച്ചീനിയും കരിമ്പും, ചോളവും റാഗിയും മറ്റും കൺകുളർക്കെ കാണണമെങ്കിൽ പാലക്കാടൻ ചുരം ഒന്നു താണ്ടിയാൽ മതി.

പ്രശസ്തമായ കൽക്കട്ട, ബിഷപ്സ് കോളജ് പ്രിൻസിപ്പലായിരുന്ന ബിഷപ്പ് പെക്കൻ ഹാം വാൽഷും പത്നി ക്ലാറാ വാൽഷും, തങ്ങളുടെ ശിഷ്യന്മാരും മലങ്കര സഭാംഗങ്ങളുമായിരുന്ന ഏതാനും ചെറുപ്പക്കാരോടൊപ്പം കേരളത്തിനു വെളിയിൽ ഒരു ക്രൈസ്തവാശ്രമം ആരംഭിക്കുന്നതിനും കേസുകളുടെ ഇടയിൽ കിടന്നുപിടഞ്ഞ മലങ്കരസഭയുടെ ശ്രദ്ധ അതിന്റെ യഥാർത്ഥ ദൗത്യമായ സുവിശേഷ പ്രവർത്തനത്തിലേക്കു തിരിച്ചുവിടുന്നതിനും വേണ്ടി ക്രിസ്തു ശിഷ്യാശ്രമം കോയമ്പത്തൂർ ഓർത്തഡോക്സ് ഇടവകക്കാരുടെയും സാന്നിധ്യ സഹായ സഹകരണങ്ങൾ മൂലം രൂപം കൊണ്ടപ്പോൾ അതു മലങ്കരസഭയുടെ ചരിത്രം സൃഷ്ടിച്ച പ്രഥമ ബാഹ്യ കേരള മിഷൻ കേന്ദ്രമാകുകയായിരുന്നു. കൽക്കട്ടാ ബിഷപ്സ് കോളജിൽ നിന്നു പിരിയുമ്പോൾ ബിഷപ്പിനു പാരിതോഷികമായി ലഭിച്ച പണം കൊണ്ടാണു ആശ്രമത്തിനു വേണ്ടി അഞ്ചേക്കർ സ്ഥലം വാങ്ങിയത്. മലങ്കര സഭയെ സ്വന്ത ശരീരം പോലെ സ്നേഹിച്ച ബിഷപ്പ് വാൽഷ് അയർലണ്ടിലെ തന്റെ കുടുംബ സ്വത്തും വിറ്റു തടാകത്തിൽ സമർപ്പിച്ചപ്പോൾ ആ വിദേശ മിഷനറിയുടെ ത്യാഗം അനുപമമായി.

യഹോവയിൽ ആശ്രയിച്ചു നന്മ ചെയ്യുകയും ദേശത്തു പാർത്ത് വിശ്വസ്തത ആചരിക്കുകയും ചെയ്ത ആദ്യകാല ആശ്രമാംഗങ്ങൾ തങ്ങളുടെ ജീവിത സാക്ഷ്യത്തിലൂടെ ഗ്രാമീണരെ ആകർഷിച്ചതല്ലാതെ മതം മാറ്റത്തെപ്പറ്റി ചിന്തിച്ചിരുന്നില്ല. എന്നാൽ അനേക ശതം ആളുകളുടെ ജീവിതത്തിൽ മനം മാറ്റമുണ്ടാക്കാൻ സാധിച്ചു. തമിഴ്നാട്ടിലെ ഒരു തപോവനമായ ആശ്രമത്തിന്റെ മധ്യത്തിൽ ജീവവൃക്ഷം കണക്കെ സ്ഥിതി ചെയ്യുന്ന ചാപ്പലാണ് ആശ്രമത്തിന്റെ ആത്മിക ജീവിത സ്രോത

സ്റ്റ്. അവിടെ പ്രഭാത-മധ്യാഹ്ന-സായാഹ്ന പ്രാർത്ഥനകളും ധ്യാനവും മുടങ്ങാതെ ഇന്നുവരേയും നടക്കുന്നു. രോഗശാന്തി വരത്താൽ അനുഗൃഹീതനായിരുന്ന ബിഷപ്പ് വാൽഷ് മലങ്കരസഭയുടെ പ്രധാനപ്പെട്ട കൺവൻഷനുകളിലും വിദ്യാർത്ഥി പ്രസ്ഥാന സമ്മേളനങ്ങളിലും മറ്റും ചെയ്ത പ്രസംഗങ്ങളിൽ സഭയുടെ കർത്തവ്യങ്ങളിലേക്കു വിരൽ ചൂണ്ടുകയും ധന്യമായ ക്രിസ്തീയ കുടുംബ ജീവിതത്തിന്റെ പരിപാവനത കാത്തുസൂക്ഷിക്കാൻ ആഹ്വാനം ചെയ്യുകയും പതിവായിരുന്നു. ബിഷപ്പിന്റെ ലളിതമായ പ്രാർത്ഥനാ ജീവിതവും വേഷവും ആയിരുന്നു പ്രസംഗങ്ങളെക്കാൾ പ്രധാനപ്പെട്ട സന്ദേശം. ബിഷപ്പ് ദമ്പതികൾ മരണം വരെ ആശ്രമത്തിൽ ലാളിത്യം നിറഞ്ഞ ധന്യ ജീവിതം നയിച്ച് അവിടെത്തന്നെ അന്ത്യ വിശ്രമം കൊള്ളുന്നു. അവരുടെ ജീവിതത്തെപ്പോലെ തന്നെ ലളിതമായ കബറിടങ്ങൾ ഇന്നും അനേകം സന്ദർശകരെ ആധ്യാത്മിക ചിന്തയിൽ വീഴാൻ സഹായിക്കുന്നു.

ഒരു ഭരണസമിതിയാൽ നയിക്കപ്പെടുന്ന ആശ്രമത്തിനു കഴിഞ്ഞ 70 വർഷത്തിനിടയിൽ പുണ്യ സ്മരണാർഹരായ അലക്സിയോസ് മാർ തേവോദോസിയോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ് എന്നിവർ ചെയ്ത സേവനങ്ങൾ ഒട്ടും വിസ്മരിക്കാനാവില്ല. തടാകാശ്രമാംഗം കൂടിയായ ഫീലിപ്പോസ് മാർ യൗസേബിയോസ് വിസിറ്റർ മെത്രാപ്പോലീത്ത ആയ ശേഷം ആശ്രമവും അനുബന്ധ സ്ഥാപനങ്ങളും വളരെ വേഗം വളർന്നു പുരോഗമിച്ചു.

ബിഷപ്പിന്റെ രോഗശാന്തി ശുശ്രൂഷ ഇന്നു തടാകത്തിലെ അത്യാധുനിക സൗകര്യങ്ങളുള്ള ബിഷപ്പ് വാൽഷ് സ്മാരക ആശുപത്രിയിലൂടെ അനൂസ്യൂതം തുടരുന്നു. ഏറ്റവും കുറഞ്ഞ ചെലവിൽ ഗ്രാമീണർക്കു മികച്ച ചികിത്സ ലഭിക്കുന്നതിനാൽ ചുറ്റുപാടുമുള്ള ഒട്ടധികം ഗ്രാമങ്ങളിലെ പാവപ്പെട്ട രോഗികൾ തടാകം ആശുപത്രിയുടെ തണലിൽ സുഖം പ്രാപിച്ചു വരുമ്പോൾ ക്രിസ്തീയ ജീവിത സാക്ഷ്യത്തിന്റെ ഔഷധഗുണമുള്ള ഒരു നീരുറവ തന്നെയാണു തടാകം എന്നു മനസ്സിലാക്കാൻ കഴിയും. ആശ്രമത്തിനുവേണ്ടി ജീവിതം സമർപ്പിച്ച് അവിടെത്തന്നെ അന്ത്യവിശ്രമം കൊള്ളുന്ന ആദ്യത്തെ ആചാര്യ ഫാ. കെ. സി. വറുഗീസ്, ഫാ. എം. കെ. ജേക്കബ് ആദ്യകാല അംഗങ്ങളായ ഫാ. കെ. വി. തോമസ്, ടി. ഒ. മാത്യു, കെ. എം. ഏബ്രഹാം, പി. പി. വർക്കി. 80 കഴിഞ്ഞിട്ടും ഇപ്പോഴും തെക്കൻ കേരളത്തിലെ പാലവിളയിൽ സേവനം തുടരുന്ന ഫാ. സി. സി. കോര, ഫാ. ഏബ്രഹാം അഞ്ചേരി മുതലായവരുടെ നിസ്വാർത്ഥ സേവനങ്ങൾ തടാകത്തിലെ ഓരോ മണൽ തരിയും അയവിറക്കുന്നുണ്ടാവും. ഇപ്പോൾ ആശ്രമത്തിന്റെ ചുമതല കാര്യക്ഷമമായി നിർവ്വഹിക്കുന്നത് കെ. വി. യാക്കോബാണ്. ദീർഘകാലം അംഗങ്ങളായി തുടരുന്നവരും എല്ലാവരുടെയും കൊച്ചമ്മമാരും ആയ കുഞ്ഞമ്മയും മറിയാമ്മയും നവതിയിൽ കടന്നിരിക്കുന്നു.

ആശ്രമം ഷഷ്ടിപൂർത്തി ആഘോഷിച്ചപ്പോൾ പാവപ്പെട്ട കുട്ടികൾക്കുവേണ്ടി ആരംഭിച്ച സെന്റ് ഗ്രിഗോറിയോസ് സ്ക്കൂൾ ഭംഗിയായി നടന്നുവരുന്നു. തോട്ടം ഉടമയും തികഞ്ഞ സഭാസ്നേഹിയുമായ പ്രസാദ് ഉമ്മൻ അന്ന് ആശ്രമം ചാപ്പലും കിച്ചനും എല്ലാം ഗണ്യമായ തുക ചെലവാക്കി ഭംഗിയായി പരിഷ്കരിച്ച കാര്യം മറക്കനാവില്ല.

സപ്തതിയോടനുബന്ധിച്ചു ആശ്രമത്തിന്റെ വളർച്ചക്കനുസൃതമായി ചാപ്പലിന്റെ നീളവും വീതിയും കൂട്ടി പരിഷ്കരിച്ചതിന്റെ കൂദാശ 2006 ജനുവരി 9-നു ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത നിർവ്വഹിക്കുന്നതാണ്. സേവന പ്രവർത്തനാവേശം തുടിച്ചു നിൽക്കുന്ന ആശ്രമത്തിന്റെ 365 ദിവസം നീണ്ടു നിൽക്കുന്ന സപ്തതി ആഘോഷം 2006 ജനുവരി 9-നു ബിഷപ്പ് വാൽഷിന്റെ 47-ാം ചരമ വാർഷിക ദിനത്തിൽ ഉദ്ഘാടനം ചെയ്യപ്പെടും. സപ്തതി സ്മാരകമായി ഭരണസമിതി വിഭാവനം ചെയ്തിരിക്കുന്ന പുതിയ സ്ക്കൂൾ കെട്ടിടവും രണ്ടാം നിലയായി ധ്യാനമന്ദിരവും ഉയരുമ്പോൾ ആശ്രമത്തിനുള്ള ഒരു വലിയ കുറവു നികത്താനാവും. സഭയുടെ മിഷൻ പ്രവർത്തനങ്ങളെ സഹായിക്കുന്നവർക്ക് ഉദാരമായി സംഭാവന നൽകാനുള്ള ഒരു നല്ല അവസരമാണിത്.

സംഭാവനകൾ അയക്കേണ്ടത് Acharya, C.S. Ashram, Tadagam P.O., Coimbatore-8 എന്ന വിലാസത്തിൽ ആയിരിക്കണം. ❖

# ഐക്യദീപം നവംബർ ലക്കത്തോട്

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

ഐക്യദീപം സെപ്റ്റംബർ ലക്കത്തോട് 6 ചോദ്യങ്ങൾ എന്ന ശീർഷകത്തിൽ ഞാൻ അച്ചടിച്ച് ഐക്യദീപത്തിന് അയച്ചു തന്ന ലേഖനം എഡിറ്ററെ ദുഃഖിപ്പിച്ചു എന്ന് വായിച്ചറിഞ്ഞു. നവംബർ എഡിറ്റോറിയലിൽ "സെപ്റ്റംബർ ലക്കത്തിന്റെ ഭാഷയിലും, ശൈലിയിലും, സമീപനത്തിലും സഹോദരീസഭയിൽപ്പെട്ട ആരുടെയെങ്കിലും മനസ്സിന് വേദനയുണ്ടായെങ്കിൽ ആത്മാർത്ഥമായ ഖേദം പ്രകടിപ്പിക്കുന്നു" എന്ന വാചകം വായിച്ചപ്പോൾ എന്റെ ദുഃഖം അല്പം ലഘൂകരിക്കപ്പെട്ടു എന്ന് അറിയിക്കുവാനാണ് ഈ കത്ത് ഞാൻ അയച്ചുതരുന്നത്. ടി. മറുപടി ഇന്റർനെറ്റ് വഴി ആയിരങ്ങൾ വായിച്ചുകഴിഞ്ഞിരിക്കുന്നു. ഇത് പ്രസിദ്ധീകരിക്കുവാനോ പ്രസിദ്ധീകരിക്കാതിരിക്കുവാനോ ചീഫ് എഡിറ്റർക്കുള്ള സ്വാതന്ത്ര്യം ഞാൻ അനുവദിക്കുന്നു. കൂടാതെ നവംബർ ലക്കത്തിൽ വന്ന പാശ്ചാത്യ ദൈവശാസ്ത്രജ്ഞനായ റവ. ഡോ. ഫ്രെഡറിക് ബ്ലിസിന്റെ യേശുക്രിസ്തുവിനെ കേന്ദ്രമാക്കി "അവനിൽ ഒന്നാകുക" എന്ന ലേഖനം ഐക്യദീപത്തിന്റെ പോളിസി ആണെങ്കിൽ ഞാൻ സന്തോഷിക്കുന്നു. പാശ്ചാത്യ പൗരസ്ത്യ സഭകൾ തമ്മിലുള്ള പ്രധാന വ്യത്യാസം ഈ തലക്കെട്ടിലുണ്ട്. Bishop Most Rev. Dr. Issac Mar Clemmis ഈ ലക്കത്തിലും എഴുതിയിരിക്കുന്നത് "ശിഷ്യസംഘത്തിന്റെ തലവനായി വി. പത്രോസിനെ നിയമിച്ചു എന്ന് പുതിയനിയമം വ്യക്തമായി പഠിപ്പിക്കുന്നു" എന്നാണ്. ഇത് പാശ്ചാത്യ സഭയുടെ മാത്രം ദൈവശാസ്ത്രമാണ്. അതിന് പുതിയനിയമത്തിൽ യാതൊരു തെളിവും പൗരസ്ത്യ ദൈവശാസ്ത്രജ്ഞന്മാർ ആരും ഇതുവരെ കണ്ടുപിടിച്ചിട്ടില്ല. പരമാധികാരവും അപ്രമാദിത്വവും ആഗോളതലവന്റെ സ്ഥാനവും യേശുക്രിസ്തുവിനാണെന്ന് പാശ്ചാത്യസഭ വിശ്വസിക്കുന്നു എങ്കിൽ രണ്ട് പരമാധികാരം സഭയിൽ അതിനാൽ ഉണ്ടാകാൻ സാദ്ധ്യമല്ലല്ലോ. "എന്റെ കുഞ്ഞാടുകളെ മേയ്ക്കുക" എന്ന് പത്രോസിനോട് പറഞ്ഞത് ശിഷ്യന്മാരെ മേയിക്കുക എന്ന അർത്ഥം റോമൻ കത്തോലിക്കർ അല്ലാതെ മറ്റാരും കൊടുക്കുന്നില്ല. ഒരു യഥാർത്ഥ ഓർത്തഡോക്സ് ദൈവശാസ്ത്രജ്ഞൻ പോലും യേശുക്രിസ്തുവിന്റെ പരമാധികാരം പഠിപ്പിക്കുന്ന ക്രിസ്തീയസഭയിൽ നിന്ന് പത്രോസിന്റെ പരമാധികാരത്തിലേക്ക് പോകുവാൻ സാദ്ധ്യത ഈ ലേഖകൻ കാണുന്നില്ല. കൂടാതെ റവ. ഡോ. ഫ്രെഡറിക് ബ്ലിസ് എന്ന ദൈവശാസ്ത്രജ്ഞൻ എഴുതിയിരിക്കുന്ന മൂന്ന് വാചകങ്ങൾകൂടി എന്നെ സന്തോഷിപ്പിച്ചു എന്ന് അറിയിക്കട്ടെ.

1) മുകളിൽ നിന്ന് പറയുന്നത് കണ്ണടച്ച് അനുസരിക്കുന്ന് കാലം ഒഴിഞ്ഞു (പുറം 21). ഇതിന്റെ അർത്ഥം പാപ്പായോ, പാത്രിയർക്കിസോ, കാതോലിക്കായോ മുകളിൽനിന്ന് പറയുന്നത് ആരും കണ്ണടച്ച് വിശ്വസിക്കുകയില്ല എന്ന് വ്യക്തമാണല്ലോ.

2) "യേശുക്രിസ്തുവിനെ കേന്ദ്രമാക്കി അവനിൽ ഒന്നാകുവാനും ഒരുമിച്ച് നീങ്ങുക അതാണ് യഥാർത്ഥ എക്യുമിനിസം" (പുറം 24) ഈ വാചകത്തോട് കിഴക്കൻ സഭകൾ മാത്രമല്ല റോമൻ കത്തോലിക്കാ സഭ ഒഴിച്ച് മറ്റെല്ലാ സഭകളും യോജിക്കുന്നു.

ബിഷപ്പ് ക്ലീമീസിന്റെ ലേഖനത്തിൽ പറഞ്ഞിരിക്കുന്നത് അനുസരിച്ച് ഭൂരിപക്ഷം ശരിയാണെന്നും, ന്യൂനപക്ഷം തെറ്റാണെന്നും വിശ്വസിക്കുവാൻ വേദപുസ്തകത്തിൽ എവിടെയെങ്കിലും പറയുന്നുണ്ടോ?. ഗിരിപ്രഭാഷണത്തിൽ കർത്താവ് വ്യക്തമായി പഠിപ്പിക്കുന്നത് "നാശത്തിലേക്ക് പോകുന്ന വാതിൽ വീതിയുള്ളതും വഴി വിശാലവും അതിൽകൂടി കടക്കുന്നവർ അനേകരും ആകുന്നു" (മത്തായി 7:13) എന്നത്രേ.

ക്ലീമിസ് പിതാവിന്റെ ലേഖനത്തിൽ പറഞ്ഞിരിക്കുന്നത് "സഭയുടെ സാർവത്രികഭാവം ഏറ്റവും കൂടുതലായി പ്രകാശിതമായിരിക്കുന്നത് ലോകമെമ്പാടുമുള്ള കത്തോലിക്കാ സഭയിലാണ്" എന്നാണല്ലോ.

ആദ്യ സുവിശേഷമായ മർക്കോസ് 8 ലും രണ്ടാമത്തെ സുവിശേഷമായ ലൂക്കോസ് 9 ലും പത്രോസ് വിശ്വാസം ഏറ്റു പറയുന്നു എങ്കിലും നീ പാറയാകുന്നു എന്ന വാചകമോ, താക്കോൽ കൊടുക്കുന്ന വാചകമോ രണ്ടിടത്തും കാണാത്തതിനാൽ വി. മത്തായി മാത്രം കൂട്ടിച്ചേർത്തതാണെന്ന് പഠിപ്പിക്കുന്ന വേദപണ്ഡിതന്മാർ ഉള്ളതിനാൽ യേശുക്രിസ്തു മാത്രമാണ് പാറയെന്ന് വിശ്വസിക്കുന്നവരെ പത്രോസ് എന്ന പാറയിലേക്ക് മാറ്റുവാൻ സാധിക്കുമോ.

3) "ആരും ആരുടെ പക്കലേക്കും മടങ്ങിവരികയില്ല, എല്ലാവരും ഒരുമിച്ച് വരികയാണ്" ഏക തൊഴുത്തും ഏക ഇടയനും, ആ ഏക ഇടയൻ യേശുക്രിസ്തുവാണെന്ന് എല്ലാ സഭകളും വിശ്വസിക്കുന്നു (പുറം 24).

പാശ്ചാത്യപൗരസത്യ സഭകൾ പുനഃരൈക്യപ്പെടുകയല്ല വേണ്ടത്. യേശുക്രിസ്തുവിൽ ഒന്നാകുകയാണ് വേണ്ടത് എന്ന് കിഴക്കൻ സഭകൾ പഠിപ്പിക്കുന്നു.

ഈ കത്ത് റീത്തു സഹോദരങ്ങളെ ദുഃഖിപ്പിക്കുന്നു എങ്കിൽ ഐക്യദീപത്തിലെ അധികലേഖനങ്ങളും ഓർത്തഡോക്സുകാരെ ദുഃഖിപ്പിക്കുന്നു എന്നു മാത്രം സവിനയം അറിയിച്ചുകൊള്ളട്ടെ. ❖



# വിശ്വാസപാഠം

## രക്ഷിക്കപ്പെട്ടുവോ എന്ന ചോദ്യത്തിന് എന്താണ് ഉത്തരം നൽകേണ്ടത്? - മാത്യൂസ് കടമ്പനാട്

പ്രിയ മാത്യു, സാധാരണരീതിയിൽ ഈ ചോദ്യം ചോദിച്ചുനടക്കുന്നത് പെന്തക്കോസ്തു സമൂഹങ്ങളിൽ പെട്ടവരാണ്. വി. വേദപുസ്തകമോ സഭയുടെ ആരാധനാ ക്രമങ്ങളോ ശരിയായി പരിചയപ്പെട്ടിട്ടില്ലാത്ത ബലഹീനരെ വലവീശിപിടിക്കുവാൻ ഉപയോഗിക്കുന്ന തന്ത്രങ്ങളുടെ ഒരു പ്രധാന വശം! അങ്ങനെയുള്ളവരോട് ഈ ചോദ്യം തിരിച്ചു ചോദിക്കുകയോ മറുപടി പറയാതിരിക്കുകയോ ആണ് ഉത്തരം. എന്നാലും ഈ ചോദ്യത്തിന് ഉത്തരം നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. ചില വേദവാക്യങ്ങൾ ഇവിടെ ഉദ്ധരിക്കുന്നത് നല്ലതാണെന്ന് തോന്നുന്നു:- "കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്" (എഫേ. 2:8); "ക്രൂശിന്റെ വചനം നശിച്ചുപോകുന്നവർക്ക് ഭോഷത്വവും രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയും ആകുന്നു" (1 കൊരി. 1:18); "എന്റെ നാമം നിമിത്തം എല്ലാവരും നിങ്ങളെ പകയ്ക്കും. എന്നാൽ അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും" (മർക്കോ. 13:13); "ക്രിസ്തുവും അങ്ങനെ തന്നെ. അനേകരുടെ പാപങ്ങളെ ചുമപ്പാൻ ഒരിക്കൽ അർപ്പിക്കപ്പെട്ടു. തനിക്കായി കാത്തുനിൽക്കുന്നവരുടെ രക്ഷയ്ക്കായി അവൻ പാപം കൂടാതെ രണ്ടാമത് പ്രത്യക്ഷനാകും" (എബ്രായർ 9:28).

ഈ വേദവാക്യങ്ങൾ നൽകുന്ന ചില ചിന്തകൾ ഇവിടെ കുറിക്കാം:-

a) രക്ഷ ദൈവത്തിന്റേയും, അവൻ നമുക്കു നൽകുന്ന ദാനവുമാണ്. അതിന്റെ പ്രത്യക്ഷമായ അടയാളം കർത്താവിന്റെ മനുഷ്യാവതാര ശുശ്രൂഷയും ക്രൂശുമരണവും ഉയർപ്പുമാണ്. യേശുക്രിസ്തുവിന്റെ ക്രൂശുമരണം സർവ്വസൃഷ്ടിയുടെയും വീണ്ടെടുപ്പിനു വേണ്ടിയുള്ളതായിരുന്നു എന്ന് സത്യം അറിയാവുന്നവർ രക്ഷിക്കപ്പെട്ടുവോ എന്ന ചോദ്യം ഉന്നയിക്കുകയില്ല.

b) രണ്ടായിരം വർഷങ്ങൾക്കു മുമ്പ് സംഭവിച്ച വീണ്ടെടുപ്പിന്റെ അനുഭവം ഒരിക്കൽ എല്ലാവർക്കും വേണ്ടി എന്നന്നേക്കുമായി സംഭവിച്ചതാണ്. എല്ലാവരുടെയും പാപങ്ങളെ ചുമപ്പാൻ കർത്താവ് ഒരിക്കൽ എന്നെന്നേക്കുമായി അർപ്പിക്കപ്പെട്ടു. ഈ രക്ഷയുടെ അനുഭവത്തിൽ നിന്ന് സൃഷ്ടിയുടെ ഒരംശംപോലും അന്യമാകുന്നില്ല. രക്ഷ എല്ലാവർക്കും ഉള്ളതാകയാൽ എല്ലാവരും 'രക്ഷിക്കപ്പെട്ടവർ' എന്നു പറയുവാനുള്ള അനുവാദം ഉള്ളവരാകുന്നു.

c) ദൈവം ഒരുക്കിയിരിക്കുന്ന രക്ഷ പൂർണ്ണമാണെങ്കിലും സൃഷ്ടിയിലും മനുഷ്യ ജീവിതത്തിലും അത് വളർച്ചയുടെ ഘട്ടത്തിലാണെന്നു പറയുന്നതാണ് കൂടുതൽ ശരി. നാമെല്ലാം രക്ഷയുടെ പൂർണ്ണതയിലേക്കുള്ള വളർച്ചയിലാണ്. വിശ്വാസവും അതിനനുസരിച്ച പ്രവർത്തനങ്ങളും നമ്മെ രക്ഷയുടെ പൂർണ്ണതയിലേക്കു വളർത്തണം. ഒരിക്കൽ നാം അതു പ്രാപിക്കും എന്ന ഉത്തമ ബോധ്യത്തോടു കൂടി സ്വർഗ്ഗത്തിലേക്കു നോക്കി യാത്ര ചെയ്യുക.

ചുരുക്കത്തിൽ, രക്ഷിക്കപ്പെട്ടു എന്നു പറയുന്നത് ഏതെങ്കിലും ഒരവസരത്തിൽ എല്ലാം പൂർത്തിയായി എന്നു പറയുവാനായിരിക്കരുത്. ദൈവത്തിങ്കലേക്കു വളരാനുള്ള പടി മാത്രമായിരിക്കണം. രക്ഷയുടെ അനുഭവത്തിന് ഭൂതകാലവും വർത്തമാനകാലവും ഭാവികാലവും എപ്പോഴും നമ്മിൽ സമന്വയിക്കണം. ഭൂത-ഭാവി-വർത്തമാനകാല സമന്വയം ജീവിതത്തിൽ അനുഭവിക്കുന്നവർക്കു മാത്രമേ വിശുദ്ധിയിലൂടെ വളർന്ന് രക്ഷയുടെ പൂർണ്ണത പ്രാപിക്കുവാൻ അർഹത ലഭിക്കുകയുള്ളു. ദൈവത്തിന്റെ രക്ഷാപദ്ധതിയിലേക്ക് പ. മാമോദീസായിലൂടെ ഔദ്യോഗികമായി പ്രവേശിച്ചിരിക്കുന്ന നാം കൂദാശകളുടെ അനുഭവത്തിലൂടെയും നല്ല പ്രവർത്തനങ്ങളിലൂടെയും അതിന്റെ പൂർണ്ണതയിലേക്ക് മുന്നോട്ടു പോകുന്നു.

ജെ.പി. ❖

അഡ്വ. സജി കൊടുവത്ത്

# കണ്യാട്ടുനിരപ്പു പള്ളി: സുപ്രീം കോടതി ശരിവച്ച സുപ്രധാന ഹൈക്കോടതി വിധി

കണ്യാട്ടുനിരപ്പ് സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിലെ മാനേജിംഗ് കമ്മിറ്റി തെരഞ്ഞെടുപ്പ് 1934-ലെ സഭാ ഭരണഘടനപ്രകാരം നടത്തുവാൻ കേരള ഹൈക്കോടതി ഉത്തരവായി. സഭാഭരണഘടന സത്യംചെയ്തു സ്വീകരിച്ചാൽ മാത്രമേ പാത്രിയർക്കീസ് വിഭാഗത്തിന് തെരഞ്ഞെടുപ്പിൽ പങ്കെടുക്കുവാൻ സാധിക്കൂ.

കണ്യാട്ടുനിരപ്പു സെന്റ് ജോൺസ് പള്ളിയിലെ 98% ഇടവകാംഗങ്ങളും പാത്രിയർക്കീസ് വിഭാഗത്തിൽപ്പെടുന്നവരാണെന്ന് അവകാശപ്പെട്ടുകൊണ്ട് ഈ പള്ളിയിലെ മുൻ. ട്രസ്റ്റിമാർ രണ്ടുപേർ ചേർന്ന് കേരളാ ഹൈക്കോടതിയിൽ ബോധിപ്പിച്ച റിട്ടു ഹർജിയിലാണു ജസ്റ്റീസ് വി. രാംകുമാറിന്റെ വിധി.

പാത്രിയർക്കീസ് വിഭാഗമാണ് യഥാർത്ഥ കുഴപ്പക്കാരെന്നും പള്ളിക്കാര്യങ്ങളിൽ നിയമരാഹിത്യത്തിന്റെയും അസ്വസ്ഥതയുടെയും വിത്തുകൾ പാകുകയാണ് ഇവരുടെ താല്പര്യമെന്നും പള്ളി വികാരിക്ക് പോലീസ് സംരക്ഷണം നൽകിക്കൊണ്ടുള്ള ഹൈക്കോടതിയുടെ മുൻ ഉത്തരവുകൾ സൂചിപ്പിക്കുന്നതായി കോടതി ചൂണ്ടിക്കാട്ടി.

(The orders for police portection passed by this court will indicate that the Patriarch group to which the petitioners belong was the real trouble shooters and were interested in sowing the seeds of disharmony and lawlessness in the affairs of the Church.)

**പാത്രിയർക്കീസ് വിഭാഗം നിലപാട് :**

ഹൈക്കോടതിയിൽ പാത്രിയർക്കീസ് വിഭാഗം കൈക്കൊണ്ട നിലപാട് ചുവടെ:

1. ഈ പള്ളിയുടെ ഭരണത്തിന്റെ മാർഗരേഖ കൊല്ലവർഷം 1100-ലെ പൊതുയോഗ നടപടികളിൽ ഉൾക്കൊള്ളുന്നതാണ്; 1934-ലെ സഭാഭരണഘടന പ്രകാരമല്ലാ ഈ പള്ളിയിലെ തെരഞ്ഞെടുപ്പു നടത്തേണ്ടത്.

2. കേരളാ ഹൈക്കോടതിയിൽ നിന്നും 2003 ജനുവരിയിലുണ്ടായ ചീഫ് ജസ്റ്റീസ് ജവഹർലാൽ ഗുപ്തയുടെ വിധിന്യായത്തിൽ പറഞ്ഞിട്ടുള്ള പ്രകാരം, ഇടവകകൾക്ക് മലങ്കര അസ്സോസിയേഷനിൽ നിന്നും വിട്ടുപോകാവുന്നതും സ്വന്തം ഭരണഘടന ഉണ്ടാക്കാവുന്നതുമാണ്.

3. ജസ്റ്റീസ് ജവഹർലാൽ ഗുപ്തയുടെ വിധിന്യായത്തിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, ഇടവകപ്പള്ളിക്കാര്യങ്ങളിൽ 1995-ലെ രണ്ടാം സമുദായക്കേസിലുണ്ടായ വിധി ബാധകമല്ല; ഇടവകപ്പള്ളികളുടെ അവകാശങ്ങളെപ്പറ്റി സുപ്രീം കോടതി തീരുമാനങ്ങൾ കൈക്കൊണ്ടിട്ടില്ല.

4. 1934-ലെ ഭരണഘടനപ്രകാരമല്ലാ ഈ പള്ളിയിൽ തെരഞ്ഞെടുപ്പുകൾ നടത്തിയിട്ടുള്ളത്; 1100-ലെ നടപടികൾ പ്രകാരമായിരുന്നു അവസാന തെരഞ്ഞെടുപ്പും.

**കാതോലിക്കാ പക്ഷം നിലപാട്**

1. കണ്യാട്ടുനിരപ്പു പള്ളി കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിനു കീഴിൽ വരുന്നതാണ്. ഡോ. തോമസ് മാർ അത്താനാസിയോസ് ആണ് ഈ പള്ളിയിൽ വികാരിയെ നിയമിക്കുവാനർഹതപ്പെട്ട ഇടവക മെത്രാപ്പോലീത്താ. ഫാ. ജോൺ മൂലമറ്റത്തിനെ ഡോ. തോമസ് മാർ അത്താനാസിയോസ് വികാരിയായി നിയമിച്ചിട്ടുള്ളതാണ്.

2. 1934-ലെ ഭരണഘടന, 1995-ലെ സുപ്രീംകോടതിവിധിയിൽ അംഗീകരിച്ചു.

3. 1934-ലെ ഭരണഘടനയുടെ 63-ാം വകുപ്പു പ്രകാരം ഒരു ഭദ്രാസനത്തിന് ഒരു മെത്രാപ്പോലീത്തായേ പാടുള്ളൂ. 66-ാം വകുപ്പുപ്രകാരം, മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിനു വിധേയമായി ഭദ്രാസന മെത്രാപ്പോലീത്താ ഇടവകകൾ ഭരിക്കുന്നു. 40-ാം വകുപ്പു പ്രകാരം വികാരിയെ നിയമിക്കുന്നതും സ്ഥലം മാറ്റുന്നതും ഭദ്രാസന മെത്രാപ്പോലീത്തായാണ്.

4. ഈ പള്ളിക്കാര്യങ്ങൾ സംബന്ധിച്ചുതന്നെ മുമ്പു ഫയൽ ചെയ്ത കേസുകളിൽ ഫാ. ജോൺ മൂലമറ്റത്തെ വികാരിയായി കോടതികൾ അംഗീകരിച്ചിട്ടുണ്ട്.

5. കണ്യാട്ടുനിരപ്പുപള്ളി 1934-ലെ സഭാഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ട പള്ളിയാണെന്ന് സ്പെഷൽ കോടതി 1998-ൽ വിധിച്ചിട്ടുള്ളതാണ്. 1934-ലെ ഭരണഘടന എല്ലാ ഇടവകപ്പള്ളികൾക്കും ബാധകമാണെന്ന സുപ്രീം കോടതി വിധിയനുസരിച്ചാണ് സ്പെഷൽ കോടതി ഇപ്രകാരം വിധിച്ചത്.

6. സുപ്രീം കോടതിയുടെ നിർദ്ദേശപ്രകാരം ജസ്റ്റീസ് മളീമഠിന്റെ നിരീക്ഷണത്തിൽ മലങ്കര അസ്സോസിയേ

ഷൻ തെരഞ്ഞെടുപ്പു നടത്തി. ഈ തെരഞ്ഞെടുപ്പിനുശേഷം ഡോ. തോമസ് മാർ അത്താനാസിയോസിനെ ഭദ്രാസന മെത്രാപ്പോലീത്തായായി അംഗീകരിച്ചിട്ടുണ്ട്.

7. 1998-ൽ ഈ പള്ളിയുടെ പൊതുയോഗം 1934-ലെ ഭരണഘടന സ്വീകരിച്ചു.

8. പാത്രിയർക്കീസ് വിഭാഗം 1934-ലെ ഭരണഘടന സത്യം ചെയ്തു സ്വീകരിക്കുന്നവരല്ല.

**ഹൈക്കോടതി വിധി**

കാതോലിക്കാ വിഭാഗത്തിന്റെ വാദങ്ങൾ ഹൈക്കോടതി അംഗീകരിച്ചു ഹൈക്കോടതിയുടെ തീർപ്പ് താഴെ പറയുന്ന പ്രകാരം സംഗ്രഹിക്കാം:

1 1934-ലെ ഭരണഘടന കണ്യാട്ടുനിരപ്പു പള്ളിക്ക് ബാധകമായിരിക്കുമെന്ന് 2001-ൽ (CMA 3/2001) കേരളാ ഹൈക്കോടതി തീരുമാനം ചെയ്തിട്ടുള്ളതാണ്. 1995-ലെ സുപ്രീംകോടതി വിധിയെ ആശ്രയിച്ചാണിത് സഭാഭരണഘടന പ്രകാരം ഇടവക മെത്രാപ്പോലീത്തായാണ് വികാരിയെ നിയമിക്കേണ്ടതെന്നും അത്തരത്തിലുള്ള വികാരിക്കു മാത്രമേ ഈ പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുവാൻ അവകാശമുള്ളു എന്നും പ്രസ്തുത കേസിൽ ഹൈക്കോടതി തീർപ്പു കല്പിച്ചിരുന്നു.

2. 1995-ൽ സുപ്രീം കോടതി ഇടവകപ്പള്ളിക്കാര്യങ്ങളെപ്പറ്റി തീരുമാനമെടുത്തിട്ടില്ലായെന്ന 2003-ലെ ചീഫ് ജസ്റ്റീസ് ജവഹർഹാൽ ഗുപ്തയുടെ മറ്റൊരു കേസിലെ വിധി ശരിയാണെങ്കിൽത്തന്നെയും 1934-ലെ സഭാ ഭരണഘടനപ്രകാരമാണ് ഈ പള്ളി ഭരിക്കപ്പെടേണ്ടതെന്ന 1998-ലെ സ്പെഷൽ കോടതിവിധി (OS 4/ 96) ഈ പള്ളിക്കും ഇടവകാംഗങ്ങൾക്കും ബാധകമായിരിക്കും. സഭാ ഭരണഘടന എല്ലാ പള്ളികൾക്കും ബാധകമാണെന്ന സുപ്രീംകോടതിവിധിയെ അടിസ്ഥാനമാക്കിയാണ് സ്പെഷൽ കോടതി ഇപ്രകാരം വിധിച്ചിട്ടുള്ളത്.

3. 1995-ലെ സുപ്രീം കോടതി വിധി ഇടവകപ്പള്ളികളിലെ അംഗങ്ങളെ ബാധിക്കുന്നതല്ലെന്നും മലങ്കര അസോസിയേഷനു കീഴിലുള്ള ഇടവകകൾക്ക് അവയുടേതായ ഭരണഘടന രൂപീകരിക്കാമെന്നുമുള്ള വാദം ശരിയായിരുന്നാലും കണ്യാട്ടു നിരപ്പു പള്ളി 1934-ലെ ഭരണഘടന 1998-ൽ സ്വീകരിച്ചിട്ടുള്ളതാണ്.

4. ഈ പള്ളിയിലെ പാത്രിയർക്കീസ് വിഭാഗം 1934 -ലെ ഭരണഘടന തിരസ്ക്കരിക്കുന്നവരാണ്. അതിനാൽ ഇവർക്ക് പള്ളിയിലെ തെരഞ്ഞെടുപ്പിൽ പങ്കെടുക്കാവുന്നതല്ല. പള്ളിയിൽ സമാധാനമുണ്ടാക്കുന്നതിനു പകരം പ്രശ്നങ്ങളുണ്ടാക്കുന്നതിൽ താല്പര്യമുള്ളവരാണ് ഹർജിക്കാരും പാത്രിയർക്കീസ് വിഭാഗവും.

**വിധിസാരം**

* കണ്യാട്ടു നിരപ്പുപള്ളിയുടെ തെരഞ്ഞെടുപ്പു പൊതുയോഗം, സ്പെഷൽ കോടതി നിയോഗിക്കുന്ന റിസീവറുടെ മേൽനോട്ടത്തിൽ നടത്തേണ്ടതാണ്.

* ഹർജിക്കാരും അവരുടെ കൂട്ടാളികളും (പാത്രിയർക്കീസ് ഭാഗം) 1934-ലെ ഭരണഘടന സത്യം ചെയ്തു സ്വീകരിച്ചാൽ മാത്രമേ അവർക്ക് പള്ളി മാനേജിംഗ് കമ്മിറ്റി തെരഞ്ഞെടുപ്പിൽ ഭാഗഭാക്കാകുവാൻ സാധിക്കൂ.

* ഈ തെരഞ്ഞെടുപ്പു സംബന്ധമായ യാതൊരു തർക്കങ്ങളും സ്പെഷൽ കോടതിയിൽ നിലവിലുള്ള കേസിൽ പരിഗണിക്കുവാൻ പാടില്ല.

* * * *

**കേസ് സുപ്രീം കോടതിയിൽ**

ഹൈക്കോടതി വിധിക്കെതിരെ പാത്രിയർക്കീസ് പക്ഷം സുപ്രീം കോടതിയിൽ ബോധിപ്പിച്ച സ്പെഷ്യൽ ലീവ് ഹർജി സുപ്രീം കോടതി പരിഗണനയ്ക്കെടുത്ത് വാദം കേൾക്കവെ പാത്രിയർക്കീസ് വിഭാഗം അഭിഭാഷകൻ ഹർജി പിൻവലിക്കുന്നതായി കോടതിയെ അറിയിച്ചു. സുപ്രീം കോടതിയിൽ നിന്നും പാത്രിയർക്കീസ് വിഭാഗത്തിന് എതിരായ പരാമർശങ്ങൾ ഒഴിവാക്കുന്നതിനായിരുന്നു ഇത്.





പരിശുദ്ധന്റെ മദ്ധ്യസ്ഥയിൽ അഭയം പ്രാപിച്ചുകൊണ്ട്



ഒരു വിശ്വാസി



# മലങ്കരസഭാ വാർത്തകൾ

## ദേവാലയ കൂദാശ

**കരിമ്പ:-** മലബാർ ഭദ്രാസനത്തിൽ പരിശുദ്ധ യോഹന്നാൻ മാംദാനയുടെ നാമത്തിൽ സ്ഥാപിതമായ കരിമ്പ സെന്റ് ജോൺസ് ഓർത്തഡോക്സ് ഇടവകയുടെ പുതുക്കിപ്പണിത ദേവാലയം 2006 ജനു. 3,4 തീയതികളിൽ പ. ദിദിമോസ് പ്രഥമൻ കാതോലിക്ക ബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടേയും അഭി. സഖറിയ മാർ തെയോഫിലോസ് തിരുമേനിയുടെയും സഹകാർമ്മികത്വത്തിലും കൂദാശ ചെയ്യുന്നു.

## മാർ പക്കോമിയോസ് മണിയപ്പന്റെ ഭവനം സന്ദർശിച്ചു

**മാവേലിക്കര:-** അഫ്ഗാനിസ്ഥാനിൽ മരണമടഞ്ഞ ചിങ്ങോലി സ്വദേശി മണിയപ്പന്റെ ഭവനം മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്താ അഭി. പൗലോസ് മാർ പക്കോമിയോസ് തിരുമേനി 24-ാം തീയതി വൈകിട്ട് 8.30-ന് സന്ദർശിച്ചു. മാതാപിതാക്കളെയും ഭാര്യയേയും കുഞ്ഞുങ്ങളേയും ആശ്വസിപ്പിച്ചു. ടൂറിസം മന്ത്രി കെ. സി. വേണുഗോപാൽ, ഡി.സി.സി. പ്രസിഡന്റ് ജയപ്രകാശ്, ഹരിപ്പാട് എം.എൽ.എ. ദേവകുമാർ എന്നിവരുമായി ചർച്ചകൾ നടത്തി. ഫാ. മത്തായി വിളനിലം ഭദ്രാസനത്തിന്റേതായ അനുശോചനം അറിയിച്ചു. ഫാ. എം.കെ. വർഗീസ്, ഫാ. മാത്യു വർഗീസ്, ഫാ. എബി ഫിലിപ്പ് എന്നിവരും ഒപ്പമുണ്ടായിരുന്നു.

## പരുമല തിരുമേനിയുടെ ഓർമ്മപെരുനാളും, ഒ.വി.ബി.എസ്. സമാപന സമ്മേളനവും

**നാഗ്പൂർ:-** സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ പ. പരുമല തിരുമേനിയുടെ ഓർമ്മപെരുനാൾ നവം. 6 ഞായറാഴ്ച കൊണ്ടാടി. നാഗ്പൂർ സിമിനാരി പ്രിൻസിപ്പൽ റവ. ഡോ. റജി മാത്യു വി. കുർബാന അർപ്പിച്ചു. റാസ, മദ്ധ്യസ്ഥ പ്രാർത്ഥന. നേർച്ച വിളമ്പ് എന്നിവയ്ക്കു ശേഷം ഒരാഴ്ചയായി നടന്നു വന്നിരുന്ന ഒ.വി.ബി.എസിന്റെ സമാപന സമ്മേളനവും നടത്തി. ഇടവക വികാരി റവ. ഫാ. സാജു പാടാച്ചിറ അദ്ധ്യക്ഷത വഹിച്ചു. ബാഹ്യ കേരള സൺഡേസ്ക്കൂൾ ഡയറക്ടർ റവ. ഡോ. റെജി മാത്യു, സഭാ മാനേജിംഗ് കമ്മറ്റിയംഗം ശ്രീ. പി. സി. നൈനാൻ എന്നിവർ മുഖ്യ പ്രഭാഷണം നടത്തി. തുടർന്ന് കുട്ടികളുടെ വിവിധ കലാപരിപാടികളും നടത്തപ്പെട്ടു.



## ഡോക്ടറേറ്റ് നേടി



കോട്ടയം മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും ഗാന്ധിയൻ പഠനത്തിൽ റവ. ഫാ. സാം കൂട്ടംപേരൂർ ഡോക്ടറേറ്റ് കരസ്ഥമാക്കി.

മാന്നാർ കുടുംപേരൂർ വലിയതെക്കേതിൽ സാമുവേൽ ഏലിയാമ്മ ദമ്പതികളുടെ മകൻ. ഭാര്യ-സൂസൻ (ബാലികാമഠം H.S.S. അദ്ധ്യാപിക), മക്കൾ: സാഞ്ചോ, സാനിയോ.



സ്ക്കൂൾ ഓഫ് സോഷ്യൽ സയൻസിന്റെ കീഴിൽ പരിസ്ഥിതിപഠന ഗവേഷണത്തിന് പ്രൊഫ. കെ. പി. ജോയിക്ക് മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി ഡോക്ടറേറ്റ് നൽകി. ബസേലിയോസ് കോളേജ് മുൻ പ്രിൻസിപ്പലും, സിൻഡിക്കേറ്റ് അംഗവും, സ്ക്കൂൾ ഓഫ് എൺവയൺമെന്റ് സ്റ്റഡീസിന്റെ സ്ഥാപക ഡയറക്ടറുമായിരുന്ന പ്രൊഫ. ജോയി, ഇപ്പോൾ സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ് അംഗമായും, ട്രി ഇൻഡ്യാ എൺവയൺമെന്റ് ജേർണലിന്റെ എഡിറ്ററായും, മാർ ബസേലിയോസ് പബ്ലിക് സ്ക്കൂളിന്റെ അഡ്മിനിസ്ട്രേറ്ററായും പ്രവർത്തിക്കുന്നു. വർഷങ്ങളായി മലങ്കരസഭ മാസികയിൽ പ്രസിദ്ധീകരിക്കുന്ന പ്രതിമാസ ചിന്തകൾ എഴുതുന്നത് ഡോ. കെ. പി. ജോയി ആണ്.

## രജതജൂബിലിയിലേക്ക്

കണ്ടനാട് ഭദ്രാസനത്തിൽ ആദ്യം സ്ഥാപിച്ച കാതോലിക്കേറ്റ് സെന്ററായ പിറവം ഓർത്തഡോക്സ് കാതോലിക്കേറ്റ് സെന്ററിൽ പരുമല മാർ ഗ്രീഗോറിയോസ് ചാപ്പലിന്റെ രജത ജൂബിലിയാഘോഷങ്ങൾ പരുമലത്തിരുമേനിയുടെ പെരുന്നാലിനോടനുബന്ധിച്ച് നടന്ന സമ്മേളനത്തിൽ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത സഖറിയാസ് മാർ അന്തോണിയോസ് ഉദ്ഘാടനം ചെയ്തു.

രജതജൂബിലി വർഷം നടപ്പാക്കുവാനുള്ള ജൂബിലി സമൂഹ്യസേവന നിധി മലബാർ ഭദ്രാസന മെത്രാപ്പോലീത്ത സഖറിയാ മാർ തെയോഫിലോസ് ഉദ്ഘാടനം ചെയ്തു.

വികാരി ഫാ. പൗലോസ് ചെമ്മനം, ഫാ. പി.യു. കുര്യാക്കോസ് പോത്തറ, എ. ഡോ. ടി. പി. ഏലിയാസ്, ശ്രീ. പി. തോമസ് എന്നിവർ പ്രസംഗിച്ചു.

## ആർദ്ര ചാരിറ്റബിൾ സൊസൈറ്റി

കോട്ടയം:- ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ ഓഫീസ് എല്ലാ ദിവസവും 9.30 മുതൽ 4 മണി വരെ പ്രവർത്തിക്കുന്നതാണ്.

ഫോൺ: 2574457, Ardra Website: ardra-moc.org.

# മലങ്കരസഭാ വാർത്തകൾ



## ഒന്നാം സ്ഥാനം



2005-ലെ അഖില മലങ്കര സൺഡേ സ്ക്കൂൾ സോണൽ മത്സരത്തിൽ പ്രസംഗത്തിന് (സീനിയർ) ഒന്നാം സ്ഥാനം കരസ്ഥമാക്കിയ 'പ്രിയങ്ക ജോൺ' കണ്ടനാട് (W) ഭദ്രാസനത്തിലെ പിറവം ഡിസ്ട്രിക്റ്റ്, പിറവം എം.കെ.എം. സൺഡേസ്ക്കൂൾ 10-ാം ക്ലാസ് വിദ്യാർത്ഥിനിയും തോട്ടുംപുറത്ത് ജോണിന്റെയും ബീനയുടെയും മകളുമാണ്.



ഒ. എ സ്. എ സ്. എ. ഇ ൗ. സൗത്ത്സോൺ ജൂണിയർ വിഭാഗം പ്രസംഗ സംഗീത മത്സരങ്ങളിൽ ഒന്നാം സ്ഥാനം നേടിയ വർഗ്ഗീസ് എം. സാമുവേൽ, എം.ജി.എം. സണ്ടേസ്ക്കൂൾ, നന്തൻകോടിലെ വിദ്യാർത്ഥി. പോങ്ങുംമൂട് "മുക്കത്ത്" പി.ജി. സാമുവേലിന്റേയും മിനി സാമുവേലിന്റെയും മകനാണ്.

## പൗരോഹിത്യ രജത ജൂബിലി നടത്തി



മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയംഗവും, കൊല്ലം ഭദ്രാസന ആഫീസ് സെക്രട്ടറിയുമായ ദിവ്യ ശ്രീ. ജോൺ സി. വർഗ്ഗീസ് കത്തനാരുടെ പൗരോഹിത്യ രജത ജൂബിലി ആഘോഷം മാതൃ ഇടവകയായി പട്ടാഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ 2005 നവംബർ മാസം 20-ാം തീയതി നടന്നു. ജൂബിലി സമ്മേളനത്തിൽ അഭി. തിരുമേനിമാർ എം.എൽ.എ. എം.പി. തുടങ്ങിയ സാമൂഹിക, രാഷ്ട്രീയ, സാംസ്ക്കാരിക, സഭാ നേതാക്കളും പങ്കെടുത്തു. എൻഡോവ്മെന്റ് ഉദ്ഘാടനം, വിദ്യാഭ്യാസ സഹായം, തയ്യൽ മെഷീൻ വിതരണം എന്നിവ തദവസരത്തിൽ നടന്നു. 25-ൽ പരം ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിച്ച അച്ചൻ ഇപ്പോൾ ചെളിക്കുഴി സെന്റ് മേരീസ് പള്ളിയുടെ വികാരിയായും പാലനിരപ്പ് മാർ ബസ്സേലിയോസ് ഗ്രീഗോറിയോസ് പള്ളിയുടെ അസ്സി. വികാരിയായും സേവനം അനുഷ്ഠിക്കുന്നു. കൂടാതെ ഈഴകത്ത് കുടുംബയോഗം പ്രസിഡന്റ് സങ്കേതം മിഷൻ വൈസ് പ്രസിഡന്റ് ക്രിസ്ത്യൻ ചാരിറ്റബിൾ സൊസൈറ്റി ട്രഷറർ, പൗരസ്ത്യതാരം സബ് എഡിറ്റർ സെ. മേരീസ് ടെയിലറിംഗ് സ്ക്കൂൾ മാനേജർ എന്നീ ചുമതലകൾ വഹിക്കുന്നു. ശാസ്താംകോട്ട എം.റ്റി.എം.എം. ഹോസ്പിറ്റൽ ബോർഡ്. വൈഎം.സി.എ. ബാലജനസഖ്യം. ഗ്രാമോദ്ധാരണ സമിതി. കല്ലട ഐ.റ്റി.സി. എന്നിവയിലും പ്രവർത്തിച്ചിട്ടുണ്ട്. മാർ ഗ്രീഗോറിയോസ് ഇംഗ്ലീഷ് മീഡിയം സ്ക്കൂൾ ഫൗണ്ടർ കൂടിയാണ്.

## HIV/AIDS ആഗോള സമ്മേളനം

HIV/AIDS നോടുള്ള ക്രൈസ്തവ പ്രതിബദ്ധതയും അതിനെ തുടച്ചു നീക്കുവാനുള്ള പ്രായോഗിക മേഖലകളെക്കുറിച്ചും ചർച്ച ചെയ്ത സമ്മേളനം ഒക്ടോബർ 28 മുതൽ നവംബർ ഒന്നുവരെ തായ്ലന്റിലെ ബാങ്കോക്കിൽ നടന്നു. ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയും (CCA) തായ്ലാന്റ് ചർച്ചും സംയുക്തമായി സംഘടിപ്പിച്ച ഈ സമ്മേളനത്തിൽ ഫാ. ഡോ. മർക്കോസ് ജോസഫ് ഒരു റിസോഴ്സ് പേഴ്സൺ ആയി പങ്കെടുക്കുകയും ക്ലാസ് എടുക്കുകയും ചെയ്തു. സഭാംഗങ്ങളായ ഫാ. ഫിലിപ്പ് കുരുവിളയും, മിസിസ്സ് സൂസൻ ജേക്കബും ഈ സമ്മേളനത്തിൽ പങ്കെടുത്തു. ആഗോള തലത്തിൽ എട്ട് വിഷയാവതാരകരും, 45 പ്രതിനിധികളും പങ്കെടുത്തു.

## എയ്ഡ്സ് ദിനാചരണം

**പുനലൂർ:-** കറവൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെയും, ഇടവകയുടേയും നേതൃത്വത്തിലും, പത്തനംതിട്ട ആരോഗ്യവകുപ്പ്, വൈസ്മെൻ തുടങ്ങിയവയുടെ സഹകരണത്തിലും എയ്ഡ്സ് ദിനമായ ഡിസം. 1 ആചരിച്ചു. സ്ക്കൂൾ കുട്ടികളുടെ വിളംബര റാലി, പൊതുസമ്മേളനം, സമൂഹ പ്രതിജ്ഞ, സെമിനാർ, എക്സിബിഷൻ, ലഘുലേഖ വിതരണം തുടങ്ങിയ പരിപാടികൾ നടത്തി. ശ്രീ. കെ. ബി. ഗണേഷ് കുമാർ എം.എൽ.എ., പോലീസ് സൂപ്രണ്ട് ശ്രീ. റ്റി. ജെയിംസ്, പഞ്ചായത്തു പ്രസിഡന്റ് ശ്രീ. കെ. ജോസ്, വാർഡ് മെംബർമാർ, SNDP, NSSപ്രതിനിധികൾ പങ്കെടുത്തു, ഫാ. തോമസ് പി. സ്വാഗതവും ശ്രീ. ഗീവർഗ്ഗീസ് നന്ദിയും പറഞ്ഞു.

## സ്നേഹഭോജനപ്പൊതി നൽകി

**തിരുവനന്തപുരം:-** നന്തൻകോട് സെന്റ് ഗ്രിഗോറിയോസ് പള്ളിപെരുനാളിനോടനുബന്ധിച്ച് 300 പാവപ്പെട്ടവർക്കു ഭക്ഷണപ്പൊതി മേയർ ജയൻ ബാബു വിതരണം ചെയ്തു. ഉൽസവങ്ങളും പെരുനാളുകളും ആർഭാടമായി ആഘോഷിക്കുന്നതിനൊപ്പം ചുറ്റുമുള്ള പാവങ്ങളെക്കൂടി അനുസ്മരിക്കുകയും ആഘോഷങ്ങളിൽ പങ്കാളികളാക്കുകയും ചെയ്യുന്ന ഭക്ഷണപ്പൊതി വിതരണം മറ്റ് ആരാധനാലയങ്ങൾക്കും മാതൃകയാണെന്നു മേയർ പറഞ്ഞു. കൗൺസിലർ പാളയം രാജൻ പ്രസംഗിച്ചു.

നവാഭിഷിക്തനായ എച്ച്.ജി. യൂഹാനോന് മാർ ക്രിസോസ്റ്റമോസ് എപ്പിസ്കോപ്പായ്ക്ക് പെരുനാളിനോടനുബന്ധിച്ച് ഇടവക ഹൃദ്യമായ സ്വീകരണം നൽകുകയും "വിജയകരമായ കുടുംബജീവിതം" എന്ന വിഷയത്തെ ആസ്പദമാക്കി ഒരാഴ്ച ഫാമിലി എഡ്യൂക്കേഷൻ പരിപാടികൾ നടത്തുകുയം ചെയ്തു. പെരുനാൾ കുർബാനയ്ക്ക് കത്തീഡ്രൽ വികാരി ഫാ. ഗീവർഗീസ് ഇറക്കത്ത് മുഖ്യ കാർമികത്വം വഹിച്ചു. റാസയും സ്നേഹഭോജനവും നടത്തി.

"മാതാവേ, പരിശുദ്ധന്മാരേ -
ഞങ്ങൾക്കായ് പ്രാർത്ഥിക്കേണമേ"








**PAKALOMATTAM KUMBAMTHANATHU VARIKKATTU**
**V.T. THOMAS, SMT. GRACY THOMAS, SANUMON**

**VARIKKATTU**
**NEERATTUPURAM P.O.**
**THIRUVALLA**
**PH: 0477-2219002, 2219372**

**1739-VARIKKATTU GRACY VILLA**
**RANJHI, JABALPUR**
**PH: 0761-2338728**

**9TH DEATH ANNIVERSARY**
**10-12-2005**



Ret-FLT-LT GEORGE THOMAS
**GEO BHAVAN**
**THATTAYIL**

**By Sorrowing Family**

ഒന്നാം ചരമ വാർഷികം
01-01-2006



**അന്നമ്മ കുര്യൻ**
പാറയിൽ, കോട്ടയം-4

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നില്ക്കണമിവൾ വലഭാഗത്തായ്"*

സന്തപ്ത കുടുംബാംഗങ്ങൾ

 33-ാം പേജിൽ നിന്നു തുടർച്ച...

കളിലേക്ക് കൈമാറുകയും ചെയ്യുമ്പോഴാണ് അത് ഉദാത്തമായ ക്രിസ്തീയ സാക്ഷ്യമായിത്തീരുന്നത്.

6) ക്രിസ്തുവിന്റെ പ്രതിരൂപമായ വി. സ്തേപ്പാനോസ്

യഥാർത്ഥ ക്രിസ്ത്യാനിയുടെ കടമകൾ മൂന്നാണ് 1) ക്രിസ്തുവിനെ സ്വജീവിതാനുഭവത്തിൽ പകർത്തി പ്രതിരൂപമാവുക 2) സാക്ഷിക്കുക വഴി അവന്റെ മഹത്വം വാഹികളാവുക 3) അന്യരുടെ ദുഃഖത്തിൽ പങ്കുകാരാവുകയും അവർക്കു വേണ്ടി മദ്ധ്യസ്ഥരാവുകയും ചെയ്യുക. സ്തേപ്പാനോസിനെപ്പോലെയുള്ള ഭക്തന്മാർ പ്രതിരൂപങ്ങളായി ക്രിസ്തുവിനെ ആത്മാവിഷ്കരണം ചെയ്യുന്നതിന് തെരഞ്ഞെടുത്ത മൂന്ന് മാർഗ്ഗങ്ങളാണ് ഉപനയനവും ഉപാസനയും സ്മൃതിയും. ഉപനയനം ധരിക്കുന്നതും വരിക്കുന്നതും പ്രതിരൂപപ്പെടുന്നതുമായ അനുഭവ തലമാണെങ്കിൽ, ആരാധനാമൂർത്തിയോട് ചേർന്നിരിക്കുന്ന അനുഭവമാണ് ഉപാസന. ഇവിടെ പാശ്ചാത്യ ചിന്താഗതിക്കനുസരണമായ അനുകരണമല്ല, മറിച്ച് പൗരസ്ത്യ ചിന്താധാരയ്ക്ക് സമാനമായ 'ആയിത്തീരുന്ന' അനുഭവവും, യാഥാർത്ഥ്യത്തിലേക്കുള്ള മുഴുകലുമാണ്. അനുകരണത്തിൽ ഒളിഞ്ഞു കിടക്കുന്ന ഒരപടകം, അത് ആന്തരീക ഗുണമേന്മയുളവാക്കാതെ ബാഹ്യാനുഷ്ഠാനങ്ങളിലും ഭാവങ്ങളിലും ഒതുങ്ങുകയോ, അല്ലെങ്കിൽ പൊയ്മുഖമായി അധഃപതിക്കുവാനോ സാദ്ധ്യതയുണ്ട് എന്നതാണ്. 'ആയിത്തീരുന്ന' അവസ്ഥയിൽ ആന്തരീക നിറവിൽ നിന്ന് ബഹിർഗമിക്കുന്ന ജീവിതാനുഭവം ഉരുത്തിരിയുന്നു. ആന്തരീകമായി പ്രതിരൂപപ്പെടാതെയും, ഗുണമേന്മ സാംശീകരിക്കുകയും ചെയ്യാതെ ബാഹ്യ ഭാവങ്ങളിൽ ക്രിസ്തുവിനെ പകർത്തുന്ന ഒരു ദുരവസ്ഥയാണ് ക്രിസ്തീയ സമൂഹത്തിന് ഇന്ന് നേരിട്ടിരിക്കുന്ന അപജയത്തിന്റെ അടിസ്ഥാന കാരണം. ഫലമോ, ചെമ്പു തെളിഞ്ഞ് കള്ള നാണയങ്ങളായി സമൂഹ മദ്ധ്യത്തിൽ ക്രിസ്തീയത അപലപിക്കപ്പെടുന്നു.

C. പ്രായോഗിക ചിന്തകൾ:

1. വി. മാമോദീസ്സായിൽ നാം ചെയ്ത വിശ്വാസ പ്രഖ്യാപനങ്ങളുടെ പ്രസക്തി ജീവിതത്തിന്റെ കർമ്മ മേഖലകളിൽ എങ്ങനെ എന്ന് ധ്യാനിക്കുക. ഒരു പക്ഷേ യേശുവിനെ ബാഹ്യതലങ്ങളിലെങ്കിലും സ്വീകരിക്കുന്നതിലും സാക്ഷ്യപ്പെടുത്തുന്നതിലും നാം വിജയിക്കുന്നുണ്ടെങ്കിലും, സാത്താനേയും തിന്മകളേയും ആന്തരീകമായി വെറുത്തുപേക്ഷിക്കുന്നതിൽ എത്രമാത്രം വിജയിച്ചിട്ടുണ്ട്, ചിന്തിക്കുക. നന്മയേയും തിന്മയേയും രഹസ്യത്തിൽ താലോലിച്ച് ആനന്ദം അടയുന്ന 'ഡിപ്ലോമാറ്റിക് ആദ്ധ്യാത്മികത'യുടെ വക്താക്കളല്ലേ നാമിന്നും?.

2. ക്രിസ്തീയ സാക്ഷ്യത്തിന്റെ ഉദാത്ത മാതൃകയായിരുന്ന വി. യൂഹാനോന്റെ ജീവിതം നമ്മുടെ ജീവിതത്തിലെത്രമാത്രം പ്രസക്തമാണ്, ചിന്തിക്കുക.

3. ക്രിസ്തുവിനോടുള്ള പ്രതിരൂപപ്പെടൽ മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ പ്രതീക്ഷയും അനുഗ്രഹവുമാണ്. വി. സ്തേഫാനോസിന്റെ ജീവിതത്തിൽ ഈ പ്രതിരൂപപ്പെടൽ പ്രധാനമായും മൂന്നു മേഖലകളിലാണ് പ്രകടിപ്പിക്കപ്പെടുന്നത് -1) കഷ്ടതയുടെ സഹനത്തിൽ 2) ക്ഷമയുടെ പ്രായോഗികതയിൽ 3) സമർപ്പണത്തിന്റെ ആത്മ സംതൃപ്തിയിൽ. ക്രിസ്തുവിനോടുള്ള പ്രതിരൂപപ്പെടൽ നമ്മുടെ ജീവിത സാഹചര്യങ്ങളിൽ പ്രായോഗികമാക്കുവാൻ, പ്രത്യേകിച്ച് മുകളിൽ സൂചിപ്പിച്ച മൂന്ന് മേഖലകളിൽ, നാം ഉത്സുകരാവണം. ബാല്യത്തിലെ ക്രിസ്തീയ ശുശ്രൂഷക്കായി സ്വയം സമർപ്പിക്കുകയും, അതിനായി തന്റെ മനവും മൊഴിയും കർമ്മവും പൂർണ്ണമായി വിനിയോഗിക്കുകയും അവസാനം, തുറക്കപ്പെട്ട സ്വർഗ്ഗത്തിൽ ഗുരുമുഖം ദർശിച്ച് സംതൃപ്തനായി ജീവനെ തമ്പുരാന്റെ തൃപ്പാദങ്ങളർപ്പിച്ച് വി. സ്തേപ്പാനോസ് രക്തസാക്ഷിയായി. വി. സ്തേപ്പാനോസിന്റെ ഈ പ്രതിരൂപ്പെടൽ അല്പമായെങ്കിലും നമ്മുടെ ജീവിതത്തിൽ പ്രാവർത്തികമാകുമ്പോൾ നാം 'ക്രിസ്ത്യാനി' എന്ന പേരിന് അർഹരാകും. ❖



# മലങ്കരസഭാ വാർത്തകൾ

# നിരണം വലിയ പള്ളിയിൽ വി. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ

**നിരണം:-** മാർത്തോമ്മാ ശ്ലീഹാ തന്റെ പാവനകരങ്ങളാൽ എ.ഡി. 54-ൽ സ്ഥാപിച്ചതും ശ്ലീഹായുടെ തിരുശേഷിപ്പിടവുമായ മലങ്കരയുടെ ഊർശലേം എന്ന അപരനാമമുള്ള നിരണം പള്ളിയിൽ വി. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷി മരണത്തിന്റെ ഓർമ്മെപ്പെരുന്നാൾ 2005 ഡിസംബർ 17 മുതൽ 21 വരെ മലങ്കര ഓർത്തഡോക്സ് സഭയാകമാനമായി നിരണം വലിയ പള്ളിയിൽ വിവിധ പരിപാടികളോടെ ആഘോഷിക്കുന്നു.

17-12-2005 ശനിയാഴ്ച 10 മണിക്ക് പെരുന്നാൾ വിളംബര റാലി, കായംകുളം കാദീശ പള്ളിയിൽ നിന്നും ആരംഭിച്ച് മാവേലിക്കര ചെങ്ങന്നൂർ നിരണം ഭദ്രാസനങ്ങളിലെ പള്ളികൾ സന്ദർശിച്ച് 6-ന് നിരണം പള്ളിയിൽ എത്തിച്ചേരുന്നു. വി. കുർബാനയും, പെരുന്നാൾ കൊടിയേറ്റും തോമത്തു കടവ് (സെന്റ് തോമസ് ലെയ്ക്ക്) സമർപ്പണവും പൊതുസമ്മേളനവും നടക്കുന്നു.

4 p.m.-ന് പരുമലപ്പള്ളിയിൽ നിന്നും ഭക്തിനിർഭരമായ റാസയും തുടർന്ന് സന്ധ്യാനമസ്ക്കാരവും വാഴ്വും. ബുധനാഴ്ച 7.30-ന് വി. അഞ്ചിന്മേൽ കുർബ്ബാന (പ. മാറോൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ മുഖ്യ കാർമ്മികത്വത്തിലും സഭയിലെ മറ്റ് മെത്രാപ്പോലീത്താമാരുടെ സഹകാർമ്മികത്വത്തിലും) നടത്തപ്പെടുന്നു.

## മുംബൈയിൽ സ്വീകരണം



പ. ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിക്ക് ബോംബെ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഉജ്ജ്വലമായ വരവേല്പ് നൽകി. നവംബർ മൂന്നാം തീയതി സാന്താക്രൂസ് വിമാനത്താവളത്തിലെത്തിയ പരിശുദ്ധ ബാവായ്ക്ക് ബോംബെ ഭദ്രാസനാധിപൻ അഭി. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ നേതൃത്വത്തിൽ വൈദികരും നൂറുകണക്കിനു വിശ്വാസികളും ചേർന്ന് സ്നേഹോഷ്മളമായ വരവേല്പ് നൽകി.

തുടർന്ന് വാശി അരമനയിൽ അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന അനുമോദന യോഗത്തിൽ കല്യാൺ രൂപത ബിഷപ്പ് മാർ തോമസ് ഇലവനാൽ, മാർത്തോമ്മാ സഭ ഡൽഹി-ബോംബെ ഭദ്രാസനാധിപൻ റൈറ്റ് റവ. ജോസഫ് മാർ ബർണബാസ്, നവി-മുംബൈ മുനിസിപ്പൽ കോർപറേഷൻ മേയർ ശ്രീമതി മനീഷാ ബോയിർ, ഡെപ്യൂട്ടി മേയർ ശ്രീ. ഭരത് നകാതേ, മുൻ മേയർ ശ്രീ. സഞ്ജീവ് നായിക്, പദ്മശ്രീ കെ.എം. ഫിലിപ്പ് തുടങ്ങിയവർ പ. ബാവായെ അനുമോദിച്ച് സംസാരിച്ചു. ഭദ്രാസന സെക്രട്ടറി റവ. ഫാ. തോമസ് വർഗീസ് സ്വാഗതവും വാശി സെന്റ് തോമസ് അരമന ചാപ്പൽ വികാരി റവ. ഫാ. റ്റി. ഇ. ഐസക് നന്ദിയും പറഞ്ഞു.

## വാർഷിക ക്യാമ്പ്



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം മലബാർ ഭദ്രാസന വാർഷിക ക്യാമ്പ് ചുങ്കത്തറയിൽ ബഹു. കേരളാ വൈദ്യുതി വകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദ് ഉദ്ഘാടനം ചെയ്യുന്നു. അഭി. സഖറിയാസ് മാർ അന്തോണിയോസ്, ഫാ. എം.ഐ. ഏബ്രഹാം കോറെപ്പിസ്ക്കോപ്പാ, ഫാ. മാത്യൂസ് വട്ടിയാനിക്കൽ, ഫാ. ഗീവർഗീസ് പൊന്നോല, സജി വി. എസ്. എന്നിവർ സമീപം.



മണിപ്പാൽ യുണൈറ്റഡ് ക്രിസ്ത്യൻ കോൺഗ്രിഗേഷൻ പാഴ്സണേജിന്റെ കൂദാശ അഭി. സഖറിയാസ് മാർ തെയോഫിലോസ് തിരുമേനി നിർവ്വഹിക്കുന്നു. ഫാ. അജി തോമസ് ഫിലിപ്പ്, വി.ഐ. ജോർജ്ജ് എന്നിവർ സമീപം.

കവിത

## സ്നേഹമാം ദൈവം

### ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

സാത്താന്യ വിശ്വാസം രക്ഷിക്കയില്ല
സ്വാർത്ഥത സാത്താന്റെ സത്തയല്ലോ
ഭീകര ദൈവത്തിൽ വിശ്വസിച്ചാൽ
ആകാരപേടിയാൽ വിറച്ചിടുമേ. (യാക്കോ. 2:19)

സ്നേഹമാം ദൈവത്തിലാശ്രയിച്ചാൽ
മോഹമാം സ്വാർത്ഥത ദൂരെപ്പോകും
ദാഹം വർദ്ധിപ്പിക്കും ദ്രവ്യാഗ്രഹം
സ്നേഹരാഹിത്യത്തിൽ സത്തയത്രേ.

അദ്വൈത ബ്രഹ്മം ഒന്നല്ല, രണ്ടുമല്ല
ജീവാത്മപരമാത്മ സ്നേഹമത്രെ
കാരുണ്യഅല്ലാഹു സ്നേഹമാണ്
അത്രൈത ദൈവം പൂർണ്ണ സ്നേഹം

നീതീകരിക്കുന്ന വിശ്വാസ സ്നേഹം (ഗലാ. 5:6)
അത്രൈത ദൈവം പങ്കിടും പോൽ
ഭാര്യാഭർത്താക്കന്മാർ പങ്കിടും സ്നേഹം
മാതാപിതാക്കന്മാർ പങ്കിടും സ്നേഹം

പാതയും സത്യവും സ്നേഹവും യേശു (യോഹ. 14:6)
യാതന ക്രൂശിൽ സഹിച്ച സ്നേഹം
ആത്മാവിൽ ഫലമോ സ്നേഹമത്രെ
അത്രൈത ദൈവം നിത്യ സ്നേഹം

വൈവിധ്യവിശ്വാസം ഭിന്നിപ്പിക്കും
ദൈവിക സ്നേഹമോ ഏകമാക്കും
അത്രൈത ദൈവം ഏവർക്കും താതൻ
നീതിയിൻ സൂര്യന്റെ വെട്ടംപോലെ

## സപ്തതി വർഷത്തിൽ ജീവകാരുണ്യ പ്രവർത്തനങ്ങൾ

**കിഴവള്ളൂർ:-** യുവജനപ്രസ്ഥാനത്തിന്റെ സപ്തതി വർഷം പ്രമാണിച്ച് തുമ്പമൺ ഭദ്രാസനത്തിലെ കിഴവള്ളൂർ സെ. പീറ്റേഴ്സ് യുവജനപ്രസ്ഥാനം വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾ ഏറ്റെടുക്കുന്നു. ഇടവക വികാരി ഫാ. ബിജു മാത്യുവിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ പുതിയ പ്രോജക്ടുകൾ പ്രഖ്യാപിച്ചു. പി. ജി. ജോൺ വാക്കയിൽ, യുവജന പ്രസ്ഥാനം സെക്രട്ടറി റോബിൻസ് ഡാനിയേൽ, യുവതീ സമാജം സെക്രട്ടറി ബെൻസിമോൾ എന്നിവർ ചേർന്ന് സപ്തതി ദീപം തെളിയിച്ചു.

ഇടവകയിലെ വീടില്ലാത്തവർക്ക് വീടു നിർമ്മിച്ചു നൽകുക, വൈദ്യുതീകരിച്ചിട്ടില്ലാത്ത വീടുകൾ വൈദ്യുതീകരിച്ചു നൽകുക, സാമ്പത്തിക പ്രയാസം അനുഭവിക്കുന്ന വിധവകൾക്കു ഒരു വർഷത്തേക്ക് മാസം തോറും പെൻഷൻ നൽകുക, ഇടവകയിൽ നിന്ന് ദാരിദ്ര്യം അകറ്റുക തുടങ്ങിയവയാണ് പദ്ധതികൾ. ഈ ആവശ്യത്തിലേക്ക് യുവജനപ്രസ്ഥാനം യൂണിറ്റ് വൈസ് പ്രസിഡന്റ് സി.എസ്. ഡാനിയേൽ ഒരു ലക്ഷം രൂപ സംഭാവനനൽകുകയുണ്ടായി.

## ശതാബ്ദി ആഘോഷങ്ങൾ

ആനന്ദപ്പള്ളി സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ശതാബ്ദി ഈവർഷം വിവിധ പരിപാടികളോടുകൂടി ആഘോഷിക്കുന്നു.

ആനന്ദപ്പള്ളി പ്രദേശത്തുള്ള വിവിധ ദേവാലയങ്ങളുടെ മാതൃദേവാലയമായ ഈ പള്ളി, വി. കുറിയാക്കോസ്, വി. സ്തേഫാനോസ് സഹദാമാരുടെ ധന്യ നാമത്തിൽ 1904-ൽ സ്ഥാപിതമായ ഈ ദേവാലയം ഇന്നു കാണുന്ന രീതിയിൽ മനോഹരമായി പുതുക്കി പണിഞ്ഞ് 1994-ൽ അതിന്റെ കൂദാശകർമ്മം നിർവ്വഹിച്ചു. ഒരുവർഷത്തെ ശതാബ്ദി ആഘോഷ ഉദ്ഘാടനം 2005 ജനുവരി 22-ന് ഇടവക പെരുനാളിനോടനുബന്ധിച്ച് കണ്ടനാട് ഭദ്രാസനാധിപൻ അഭി. ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

ധ്യാനയോഗം, കുടുംബസംഗമം (കുടുംബ ജീവിതത്തിൽ സുവർണ്ണജൂബിലി കഴിഞ്ഞവരെ ആദരിക്കൽ), ആത്മീയ സംഘടനകളുടെ കലാകായിക മൽസരങ്ങൾ, ഇടവകദിനം, പ. പരുമലതിരുമേനിയുടെ പെരുന്നാൾ, വയോജന സംഗമം (80 വയസ്സു കഴിഞ്ഞവരെ ആദരിക്കൽ), വി. സ്തേഫാനോസ് സഹദായുടെ പെരുന്നാൾ തുടർന്ന് സമാപനാഘോഷം എന്ന ക്രമത്തിലാണ് ശതാബ്ദി പരിപാടികൾ നടക്കുന്നത്.

വിദ്യാഭ്യാസ സഹായം, ചികിൽസാ സഹായം, ഭവന നിർമ്മാണ സഹായം, വിവാഹ സഹായം എന്നീ ജീവകാരുണ്യ പ്രവർത്തനങ്ങളും ഇതിന്റെ ഭാഗമായി നടത്തുന്നതായി വികാരി ഫാ. ഐസക് തോമസ് അറിയിച്ചു.

## അദ്ധ്യാപകർ സമൂഹത്തിന് മാതൃക ആകണം - മാർ ഗ്രീഗോറിയോസ്

**നല്ലില:-** അധ്യാപകർ സമൂഹത്തിന് മാതൃക ആകണമെന്നും അതുവഴി സമൂഹത്തിനെ ഉന്നതിയിലേക്ക് നയിക്കാമെന്നും ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് പറഞ്ഞു. തിരുവനന്തപുരം ഭദ്രാസന സൺഡേസ്ക്കൂൾ അധ്യാപക പരിശീലന ക്യാമ്പ് നല്ലില സെന്റ് ഗബ്രിയേൽ ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം. ഫാ. ഷാലു ലൂക്കോസ് തിരുമംഗലം അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോൺ ഡാനിയേൽ, ഫാ. പി. റ്റി. ഷാജൻ, ഫാ. ജേക്കബ് പണിക്കർ, ഭദ്രാസന ഡയറക്ടർ എ.കെ. സന്തോഷ് ബേബി ഭദ്രാസന പ്രതിനിധി ബിനു കെ. കോശി ചൊവ്വള്ളൂർ, ഫാ. ശാമുവേൽ മാത്യു, വൈ. ബിജു, ജി. ലൂക്കോസ് എന്നിവർ പ്രസംഗിച്ചു. 400-ഓം അധ്യാപകർ പങ്കെടുത്തു.

## ഇടവക ദത്തെടുക്കുന്നു

വഞ്ചിത്ര മാർ ബസ്ഹാനനിയ ഇടവകയിലെ മാർ ഗ്രിഗോറിയോസ് യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലിയുടെ ഭാഗമായി സഭയിലെ അവികസിത മേഖലയിലെ ഒരു ദേവാലയം ദത്തെടുക്കുന്നു. അപേക്ഷ ലഭിക്കേണ്ട അവസാന തീയതി ഡിസം. 31, 2005.

വിശദ വിവരത്തിനും അപേക്ഷാ ഫോമിനും:- ഫാ. ടി. എ. ഇടയാടി, വികാരി, മാർ ബസ്ഹാനനിയ ഓർത്തഡോക്സ് ചർച്ച്, തെക്കേമല പി.ഓ., കോഴഞ്ചേരി-689 654

പ്രതിമാസ ചിന്തകൾ

# 'കണ്ണുനീരു' കൊണ്ട് പരീക്ഷിച്ചറിയുക

മനുഷ്യജീവിതത്തെ സ്വാധീനിക്കാൻ കഴിയുന്ന ഏറ്റവും വലിയ അഞ്ച് ശക്തികളാണ് - മരണം, സ്നേഹം, പ്രാർത്ഥന, കണ്ണുനീർ, ക്രിസ്തു (The five great powers of life) എന്നാണ് പ്രസിദ്ധ ഗ്രന്ഥകർത്താവ് ഡബ്ലു. ഹെർഷൽ ഫോർഡിന്റെ അഭിപ്രായം. അതിൽ കണ്ണുനീരിന്റെ ശക്തിയെക്കുറിച്ച് പ്രതിപാദിക്കുന്ന ഒരു ലേഖനത്തിൽ ഒരാൾ തന്റെ ജീവിതാനുഭവങ്ങൾ ഒരു പ്രാർത്ഥനാ സംഗമത്തിൽ സാക്ഷ്യപ്പെടുത്തിയതിങ്ങനെയാണ്. "ലോകത്തിൽ മറ്റെന്തിനെക്കാളും എന്റെ ആത്മാവിന്റെ രക്ഷക്കു വേണ്ടി കണ്ണീരോട് എന്റെ അമ്മ ദിവസവും പ്രാർത്ഥിച്ചിരുന്നു. രാത്രിയുടെ യാമങ്ങളിൽ എന്റെ അമ്മ ഹൃദയം നൊന്ത് കലങ്ങിയ കണ്ണുമായി എന്റെ പേർ വിളിച്ച് ദൈവത്തോട് പ്രാർത്ഥിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. പക്ഷേ ജീവിതം ആസ്വദിക്കാനായിരുന്നു അപ്പോഴെല്ലാം എന്റെ മോഹം. ദൈവത്തിനു സമർപ്പിക്കുന്നത് പിന്നീടാവട്ടെ എന്നു കരുതി. ലോകത്തിന്റെ വിളി കേട്ട് ഒരിക്കൽ ഞാൻ വീട് വിട്ടിറങ്ങിപ്പോയി. വഷളായ സാഹചര്യങ്ങളിലാണ് ഞാൻ എന്റെ ജീവിതം തുടർന്നും നയിച്ചത്. ഒരു കത്തുപോലും പിന്നീട് ഞാൻ എന്റെ മാതാവിനെഴുതിയില്ല. വർഷങ്ങൾക്കുശേഷം ഞാൻ മനസ്സിലാക്കി എന്റെ അമ്മ സുഖമില്ലാതെ മരണ കിടക്കയിലാണെന്ന്. വീട്ടിലേക്ക് പോയി അമ്മയോട് ക്ഷമ യാചിക്കണമെന്ന് ഞാൻ ആഗ്രഹിച്ചു. യാത്രാ മദ്ധ്യേ ഞാൻ എന്റെ പിതാവിന്റെ കബറിനടുത്തായി ഒരു പുതിയ കല്ലറകൂടി പണിതിരിക്കുന്നതു ഞാൻ കണ്ടു. എന്റെ അമ്മയുടെ പേരതിൽ കൊത്തി വച്ചിരിക്കുന്നു. ഇനി ആര് എനിക്കു വേണ്ടി കണ്ണുനീരോടെ പ്രാർത്ഥിക്കും? ഞാൻ വാവിട്ടു കരഞ്ഞു." ദൈവമേ എന്നെ രക്ഷിക്കേണമേ എന്ന്"

ജീവിതത്തിൽ ഒരിക്കലെങ്കിലും കരയാത്തവരായി ആരാണുള്ളത്? സന്തോഷം കൊണ്ടും സങ്കടം കൊണ്ടും മനുഷ്യൻ കരയും. നിങ്ങൾക്ക് ഏറ്റവും വേണ്ടപ്പെട്ടവർ മരണമടയുമ്പോൾ, അപ്രതീക്ഷിതമായി അപകടങ്ങളോ ദാരുണ സംഭവങ്ങളോ ഉണ്ടാവുമ്പോൾ, പ്രിയപ്പെട്ടവരിൽ നിന്ന് കുത്തുവാക്കുകൾ കേൾക്കുമ്പോൾ, ചതിയിലും വഞ്ചനയിലും പെടുമ്പോൾ, കരയാതെ പിടിച്ചു നില്ക്കാൻ ഏതു ശക്തിമാനാണ് കഴിയുക? എല്ലാ കണ്ണുനീരും തുടച്ചു മാറ്റാൻ കഴിവുള്ള യേശു പോലും എത്രയോ പ്രാവശ്യം കരഞ്ഞു. അശ്രുപൂർണ്ണമായ സാഹചര്യങ്ങൾക്കു നടുവിൽ നിർവികാരനായി നില്ക്കാൻ യേശുവിന് ഒരിക്കലും കഴിഞ്ഞിട്ടില്ല. ലാസറിന്റെ കുഴിമാടത്തിൽ നിന്ന് പരസ്യമായി യേശു 'കണ്ണീർ വാർത്തു.' (യോഹ. 11:35) യറുശലേം നഗരത്തെ നോക്കി യേശു കരഞ്ഞു. ഗത്സമന തോട്ടത്തിൽ വച്ച് യേശു കരഞ്ഞു. (മർക്കോസ് 15:37) ദൈവം നമ്മോടൊപ്പം നമ്മുടെ ദുഃഖങ്ങളിൽ ദിവസവും കരയുന്നുണ്ട് എന്നതാണ് സത്യം. താൻ സുവിശേഷം അറിയിച്ച ആസ്യയിലുള്ള ജനങ്ങൾക്കു വേണ്ടി വി. പൗലൂസ് മൂന്നു വർഷം രാവും പകലും ഇടവിടാതെ കരഞ്ഞുവെന്ന് നാം വായിക്കുന്നു. (അപ്പോ. 20:31)

ചുവന്നു നനഞ്ഞ കണ്ണുകൾ മറച്ചു വയ്ക്കാൻ നിങ്ങൾ ശ്രമിച്ചേക്കാം. ആരും കണ്ടില്ലെന്നു ധരിച്ചേക്കാം. പക്ഷേ ഇതെല്ലാം കാണുന്ന ഒരു ദൈവം ഉണ്ട് എന്നു മറക്കരുത്. ഓരോ കണ്ണുനീർ തുള്ളിയും അവന്റെ പട്ടികയിൽ ചേർത്തിട്ടുണ്ട്. "എന്റെ കണ്ണുനീർ നിന്റെ തുരുത്തിയിൽ ആക്കി വയ്ക്കേണമേ. അതു നിന്റെ പുസ്തകത്തിൽ ഇല്ലയോ" എന്ന് സങ്കീർത്തനക്കാരൻ (56:8) ദൈവത്തോട് ആവലാതിപ്പെടുന്നു. നിങ്ങളുടെ കണ്ണുനീർ അവന് എത്ര മാത്രം വിലപ്പെട്ടതാണെന്നു മനസ്സിലാക്കിയിട്ടുണ്ടോ? ദൈവത്തിന്റെ കാരുണ്യം ലഭിക്കാൻ കണ്ണു നീരിനുള്ള ശക്തി ഒന്നു വേറെതന്നെയാണ്. യേശുവിന്റെ കാൽപ്പാദങ്ങൾ കണ്ണുനീർകൊണ്ടു കഴുകിയ പാപിയായ ശമരിയക്കാരി സ്ത്രീയോട് "അനേകമായ നിന്റെ പാപങ്ങൾ മോചിച്ചിരിക്കുന്നു" (ലൂക്കോ. 7:47) എന്നാണ് യേശു പറഞ്ഞത്. കണ്ണുനീരിൽ കുതിർന്ന വിശ്വാസമാണവളെ രക്ഷിച്ചത്. നമ്മുടെ കണ്ണുനീരിന്റെ മൂല്യം അടിവര ഇട്ടുകൊണ്ട് വെളിപ്പാട് പുസ്തകം (21:4) നമുക്കുറപ്പു തരുന്നു. "നിന്റെ കണ്ണിൽ നിന്ന് എല്ലാ കണ്ണുനീരും തുടച്ചു കളയും."

വിശുദ്ധ ജീവിതം നയിച്ച പ്രസിദ്ധനായ ഒരു വൈദികൻ സമക്ഷം താൻ അനുഭവിച്ചുകൊണ്ടിരുന്ന നിരവധിയായ കുടുംബ പ്രശ്നങ്ങൾ നിരത്തിവച്ചുകൊണ്ട് ഒരു വിശ്വാസി സങ്കടം അറിയിച്ചു. "എത്രയോ പ്രാർത്ഥിച്ചു. പക്ഷേ ഒന്നിനും മറുപടി



ലേഖനം

# പ. പരുമല തിരുമേനിയുടെ ഉപദേശശതകം

തുടർച്ച...

ഫാ. ഡോ. ജേക്കബ് കുര്യൻ തയ്യാറാക്കി 'പരുമല സ്മൃതി'യിൽ പ്രസിദ്ധം ചെയ്തത് വായനക്കാരുടെ താല്പര്യ പ്രകാരം പുനഃപ്രസിദ്ധീകരിക്കുന്നു.

ഫാ. ഡോ. ജേക്കബ് കുര്യൻ

**21. ദൈവമാതാവ്**

"തമ്പുരാനെപെറ്റ അമ്മയെ കുടുംബത്തോടുകൂടെ നിങ്ങൾ എല്ലാവരും ഭക്തിയായി വിചാരിച്ചുകൊള്ളണം. അമ്മയ്ക്കു വിരോധമായി പറയുന്ന പിണക്കുപ്രസംഗികളെ സാത്താന്റെ സന്തതികളെന്നും കണക്കിട്ടുകൊള്ളണം." (സ്വ.കത്ത് 1902 മേടം 24)

**22. ദൈവം – സാത്താൻ**

"ദൈവത്തെ ഭയപ്പെടണം; സാത്താനെ പേടിക്കരുത്" (സ്വകാര്യകല്പന സ്വ.ക.)

**23. ശത്രു – ബന്ധു**

"ശത്രുവിനെയും സ്നേഹിക്കണം; ബന്ധുക്കളെ ശത്രുക്കളാക്കരുത്. (സ്വ.ക)

**24. ദൈവത്തോടു ചോദിക്ക**

"ദൈവത്തോടു ചോദിച്ചുനടക്ക (സ്വ.ക)

**25. പിതൃഭക്തി**

"പിതാവിനോട് ചോദിക്ക. പിതാവു കൈവിട്ടാൽ ദൈവവും വിടും (സ്വ.ക)

**26. സാധുക്കൾ**

"ദൈവം സാധുക്കളുടെ ഭാഗത്ത് (സ്വ.ക.)

**27. ദൈവത്തെ ഓർത്ത്**

"സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്ക. അപ്പോൾ സകലവും നമുക്കു ശുഭമായിത്തീരും. (സ്വ.ക)

**28 ആത്മാവ് – ശരീരം – ദൈവം – ദ്രവ്യം**

"ആത്മാവിനെക്കാൾ ശരീരത്തെയും ദൈവത്തെക്കാൾ ദ്രവ്യത്തെയും സ്നേഹിക്കരുത്. (സ്വ.ക.)

**29. കൂട്ടുകാർ**

"ദൈവഭയമില്ലാത്തവർ കൂട്ടുകാരായിത്തീരരുത്"(സ്വ.ക)

**30. പ്രാർത്ഥന**

പ്രാർത്ഥനയിൽ താല്പര്യമുള്ളവരായിരുന്നു കൊൾക. (സ്വ.ക)

**31. പ്രാർത്ഥനയും വിദ്യാഭ്യാസവും**

"ജനങ്ങളുടെഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തെ സഹായിക്കുന്നതത്രെ പ്രർത്ഥന. (ഭക്തവചനം – പ്രസംഗം)

**32. പ്രാർത്ഥനാശീലം**

"നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗിയോ അവിശ്വാസിയോ ഭക്തിഹീനനോ ജനദ്വേഷിയോ സ്വാമിദ്രോഹിയോ ആയിത്തീരുന്നില്ല. (ഭക്തവചനം –) പ്രസംഗം

**33. പ്രാർത്ഥന**

"പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർധക്യത്തിലെ സമാധാനവുമാകുന്നു" (ഭക്തവചനം–പ്രസംഗം)

**34. ഭക്തിയോടെയുള്ള പ്രാർത്ഥന**

"ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്നപ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരിയെ ലഭിക്കുകയും ചെയ്യും." (ഭക്തവചനം –പ്രസംഗം)

**35. ദൈവഭക്തൻ**

"സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രെ യഥാർത്ഥ ദൈവഭക്തൻ." (ഭക്തവചനം –പ്രസംഗം)

**36. പ്രാർത്ഥന – പൊന്നിൻചങ്ങല**

ഈശ്വരപ്രാർത്ഥന ഈ ലോകത്തെ പലവിധത്തിലും ദൈവത്തി

---

കിട്ടുന്നില്ല. മനസ്സമാധാനമില്ലാത്ത ദിവസങ്ങളാണ് തള്ളിനീക്കുന്നത്. എന്താണ് ചെയ്യേണ്ടത്?" അച്ചന്റെ മറുപടി രണ്ടു ഇംഗ്ലീഷ് വാക്കുകളായിരുന്നു. 'TRY TEARS'. കണ്ണുനീരോടെ പ്രാർത്ഥിച്ചു പരീക്ഷിക്കുക.

ശാരീരികമായോ മാനസീകമായോ വേദന അനുഭവിച്ച കഴിഞ്ഞകാലങ്ങളിൽ നിങ്ങൾ എത്ര പ്രാവശ്യം കരഞ്ഞുകൊണ്ട് പ്രാർത്ഥിച്ചിട്ടുണ്ട്. അപ്പോഴെല്ലാം ദൈവം നിങ്ങളോടു കരുണ കാണിച്ചിട്ടില്ലേ. സന്തോഷം കൊയ്തെടുക്കുവാനുള്ള വിത്തുകളായാണ് സങ്കീർത്തനക്കാരൻ (126:5,6) കണ്ണുനീരിനെ വ്യാഖ്യാനിച്ചിരിക്കുന്നത്. "കണ്ണീരോടെ വിതയ്ക്കുന്നവൻ ആർപ്പോടെ കൊയ്യും. വിത്തു ചുമന്നു കരഞ്ഞും വിതച്ചും കൊണ്ട് നടക്കുന്നവൻ കറ്റ ചുമന്നും ആർത്തും കൊണ്ടു വരുന്നു"

(കെ.പി.ജെ.) ❖

ന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൽ ചങ്ങലയത്രെ" (ഭക്തവചനം-പ്രസംഗം)

**37. പ്രാർത്ഥന-ലക്ഷ്യങ്ങൾ**

"പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും തളർച്ച തീരാനും വേണ്ടകാര്യങ്ങൾ സാധിക്കുന്നതിനും നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗമാകുന്നു" (ഭക്തവചനം-പ്രസംഗം)

**38. അല്പത്വം-ദൈവം-ജനം**

"സ്വല്പത്തിന്മേൽ അത്ര വലിയകാര്യമായി പിടിച്ച് ദൈവവെറുപ്പും ജനവെറുപ്പും വരുത്തരുത് (സ്വ.ക)

**39. അഹംഭാവം**

"അഹംഭാവത്തോടെ ഒന്നും പ്രവർത്തിക്കരുത് (സ്വ.ക)

**40. മറ്റുള്ളവരെ ദുഃഖിപ്പിക്കരുത്.**

"നിങ്ങളുടെ നിമിത്തം ആരും വ്യസനിപ്പാൻ ഇടവരരുത്". (സ്വ.ക)

**41. ചെയ്യാവുന്ന നന്മകൾ**

"കഴിയുന്ന ഗുണങ്ങൾ ചെയ്യുന്നതിന് ഉപേക്ഷ വരരുത്; എന്തെന്നാൽ അതു മാത്രമേ അവസാനത്തിൽ സമ്പാദ്യമായി അവശേഷിക്കൂ." (സ്വ.ക)

**42. ദോഷങ്ങൾ സാധ്യമായതിനു പോലും അരുത്.**

"കഴിയുന്ന ദോഷങ്ങൾ ആരോടും ഒരിക്കലും ചെയ്യരുത്. എന്തെന്നാൽ അതു തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും. (സ്വ.ക)

**43 ദൈവഭയം-താഴ്മ**

"ദൈവഭയത്തെ മുറുകെ പിടിച്ചുകൊള്ളുക; താഴ്മയെ നല്ല ആഭരണമായി ധരിക്കയും ചെയ്തുകൊള്ളുക."(സ്വ.ക.)

**44. ദൈവത്തെ ഓർത്താൽ**

"ദൈവത്തെ ഓർത്താൽ വ്യസനിപ്പാൻ ഇടയില്ല" (സ്വ.ക)

**45. ദൈവത്തിന്റെ ശിക്ഷ**

"ദൈവത്തിന്റെ ശിക്ഷയെ നമ്മുടെ കുറ്റം നിമിത്തം എന്നു കണക്കിട്ട് അതിൽ പിറുപിറുപ്പ് കൂടാതെ സന്തോഷിക്കയും ദൈവത്തോടു മാപ്പു ചോദിക്കയും അവിടെത്തന്നെ മുട്ടിപ്പായി നമ്മുടെ സങ്കടം ബോധിപ്പിക്കയും ചെയ്തുകൊള്ളുക. (സ്വ.ക)

**46. പള്ളിക്കു കൊടുക്കാനുള്ളത്**

"പള്ളിക്കു കൊടുക്കാനുള്ളത് വേഗത്തിൽ കൊടുത്തു തീർക്കണം. ആ കാര്യത്തിൽ നിങ്ങൾക്കു ശുദ്ധമനസ്സുണ്ടായിരിക്കുമെങ്കിൽ മാത്രമേ നിങ്ങളുടെ ഭവനകാര്യവും ശുഭമായിത്തീരൂ. (സ്വ.ക)

**47. ദൈവം-സാഹോദര്യം-അയൽക്കാർ**

"നിങ്ങളെല്ലാവരും ദൈവാശ്രയത്തിലും സഹോദരസ്നേഹത്തിലും അയൽക്കാരോടുള്ള സംപ്രീതിയിലും നിർമ്മലമുള്ളവരായിരിപ്പിൻ" (സ്വ.ക)

**48. പള്ളിവഴക്ക്**

"പള്ളിവഴക്കിൽ പ്രവേശിച്ചു തങ്ങളുടെ നിമിത്തം ഒരു പ്രകാരവും പള്ളിക്കുദോഷം പറ്റുവാൻ ഇടയാക്കരുത്. (സ്വ.ക)

**49. ഭാഗ്യവാന്മാർ**

"വാശിയും വഴക്കും വലിപ്പവും ഭാവവും പള്ളിസംബന്ധമായ കാര്യത്തിൽ ഒരിക്കലും വിചാരിക്കാതെ അവനവന്റെ താഴ്മയെ ശോഭിപ്പിച്ചും ദൈവത്തിൽ ആശ്രയിച്ചും ബഹുജനങ്ങളെ തൃപ്തിപ്പെടുത്തിയും നടക്കുന്നവർ ഭാഗ്യവാന്മാർ" (സ്വ.ക)

**50. പട്ടക്കാർ-കാരണവന്മാർ**

"പട്ടക്കാരെ ബഹുമാനിച്ചുകൊള്ളണം. പ്രവൃത്തിയിലാകട്ടെ വചനത്തിലാകട്ടെ ഭാവത്തിലാകട്ടെ ഹൃദയത്തിലാകട്ടെ ഒരിക്കലും നിന്ദിക്കയോ അവർക്കു ചെയ്യേണ്ടുന്ന മുറ ചെയ്യാതിരിക്കയോ അവരുമായി വഴക്കുപിടിക്കയോ കൊടുക്കൽ വാങ്ങലിൽ അവരുമായി പലിശയ്ക്കു തർക്കിക്കുകയോ ഏതൊരുവിധത്തിലും അവരുടെ മനോദണ്ഡം തങ്ങളുടെ മേൽവരുവാൻ തക്കവണ്ണം കാണിക്കയോ ഒരിക്കലും ചെയ്യരുത്. ചെയ്തിട്ടുണ്ടെങ്കിൽ പൊറുത്തപേക്ഷിച്ച് അനുഗ്രഹം വാങ്ങിക്കൊള്ളണം. അതു പ്രകാരം തങ്ങളുടെ കാരണവന്മാരോടും തങ്ങളിൽ പ്രായമുള്ള എല്ലാവരോടും വിചാരിക്കേണം. (സ്വ.ക)

**51. കുടുംബത്തിന്റെ ഭാഗ്യം**

"കുടുംബം യോജിച്ചിരിക്കയും തമ്മിൽ എല്ലാകാര്യവും ആലോചിച്ചു നടക്കുകയും ചെയ്താൽ വലിയഭാഗ്യം" (സ്വ.ക)

**52. മാതൃവഴി-പിതൃവഴി നന്മ**

"പിതൃവഴിയിലും മാതൃവഴിയിലുമുള്ള കുടുംബക്കാരെ ഓർത്തു ഭക്തിയായിരിക്കണം. എല്ലാവരെക്കൊണ്ടും നന്മപറയിക്കണം. അതിനു സകലത്തിലും എളുപ്പമുള്ള വഴി ദൈവത്തെ പ്രസാദിപ്പിക്ക"

**53. കള്ളസാക്ഷി**

"വ്യാജമായി സാക്ഷി പറയുന്നത് ആത്മനാശവും കുടുംബനാശവും എന്നു മാത്രമല്ല സജനങ്ങളുടെയിടയിൽ വല്യആക്ഷേപത്തിനു കാരണവും ആയിത്തീരുന്നതാകയാൽ ഒരിക്കലും അങ്ങനെ ചെയ്തുപോകരുത്."

**54. കേസിൽ നിന്നകന്നുകൊള്ളണം**

"നിങ്ങൾ ആരുടെമേലും ആരും നിങ്ങളുടെ പേരിലും നമ്പരുകൊടുപ്പാൻ ഇടവരുത്തരുത് അതിന് എപ്പോഴെങ്കിലും സംഗതി ആയിപ്പോകുന്നു എങ്കിൽ സത്യം നിങ്ങളിൽ ഉണ്ടായിരിക്കണം. ദൈവം നിങ്ങൾക്കു ജയം തരും. സത്യം ഉണ്ടെന്നു വച്ച് ആരുടെമേലും നമ്പരിട്ട് കഷ്ടപ്പെടുത്തരുത്."

**55. അധ്വാനം**

"വിയർപ്പാൽ അപ്പം ഭക്ഷിച്ചുകൊള്ളണമെന്നാണ് ദൈവം കല്പിച്ചിട്ടുള്ളത്. എന്തിനെങ്കിലും കൊള്ളാതിരുന്നാൽ എന്തുഫലം? ഉള്ളവൻ ഇല്ലാത്തവനെപ്പോലെ വിചാരിച്ചു പരിശ്രമിക്കണം. വേലയെടുക്കാതിരുന്നാൽ പിത്തമുണ്ടാകും." (സ്വ.ക)

**56. കൃഷിപ്പിഴ**

"കൃഷിപ്പിഴകൊണ്ട് ഭീരുക്കളായിത്തീരരുത് (സ്വ.ക)

തുടരും...

5-ാം ചരമവാർഷികം
ജനുവരി 1, 2006



*In Loving Memory of*

**ANNAMMA JUBY (OMANA)**

[Nov 10th 1956 - Jan Ist 2001]

**KADAKKETHU HOUSE**
**MARAMON**

*Inserted by*

Husband : Juby George
Son : Jerin Juby

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*

**THE MALANKARA SABHA,** CATHOLICATE OFFICE, KOTTAYAM-686 038









PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-